# വാക്കറിവ്

പുസ്തകം 1 • ലക്കം 1 • 2007 ഏപ്രിൽ

# വാക്കറിവ്

**മാസിക**

2007 ഏപ്രിൽ

പുസ്തകം 1 ലക്കം 1

പത്രാധിപർ

മനോജ്

## ഉള്ളടക്കം



വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.
ഫോൺ : 04923- 264331, 9446638940

ഡി.ടി.പി. & പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

ആമുഖ ലേഖനം

# നവീനതയുടെ പ്രാകൃതഭാഷണങ്ങൾ

മനോജ്

ജാതിയെ ഉച്ചാടനം ചെയ്യാനുള്ള തീവ്രശ്രമങ്ങൾ വർദ്ധിക്കുന്തോറും ജാതീയത കൂടുതൽ ശക്തിനേടുന്നതിനെ നമുക്ക് ചരിത്രത്തിൽ ഉടനീളം കാണാം. ഹൈന്ദവത ദൈവനിരാസത്തെപോലും ഉൾക്കൊള്ളുമെങ്കിലും ജാതിയുടെ നേർക്കുള്ള ഏതു നീക്കത്തോടും അസഹിഷ്ണുതയോടെ പ്രതികരിക്കും. ഹൈന്ദവമതത്തിന്റെ അടിസ്ഥാനം ജാതീയത തന്നെയാണ്. കർമ്മവാദവും പുനർജ്ജന്മവും മായയും എല്ലാം ജാതീയതയെ സനാതനമായി നിലനിർത്താനുള്ള വിവിധ പദ്ധതികളാണ്.

ശ്രേണീശൃംഖലയായി തുടരുന്ന ജാതി ഓരോ വിഭാഗത്തേയും ഒരേ സമയം ഇരയും വേട്ടക്കാരനുമാകുന്നു. ജാതികൂട്ടായ്മ ആകട്ടെ വ്യക്തിയുടെ സ്വത്വത്തെ നശിപ്പിച്ച് സാമുദായിക വ്യക്തിത്വത്തെ, ജാതീയ സാത്വത്തെ സ്ഥാപിക്കുന്നു. ജാതീയ ഉൽപ്പാദനവ്യവസ്ഥ പരിവർത്തനത്തെ നിഷേധിക്കുകയും ബ്രാഹ്മണ്യത്തിന്റെ ആധിപത്യത്തെ ഉറപ്പിക്കുകയമാണ്. തൊഴിൽ വിഭജനത്തിൽ നിന്ന് ജാതീയതയിലേക്ക് എത്തിയതോടെയാണ് ഭാരതീയ സാമ്പത്തികഘടന നിശ്ചലവും പരിവർത്തന വിരുദ്ധവുമായത്. ഉൽപ്പാദനവ്യവസ്ഥയുടെ പുറത്തുള്ള പുറംജാതിക്കാർ ഹൈന്ദവതയുടെ ജാതീയതാൽപ്പര്യങ്ങളെയാണ് വെളിപ്പെടുത്തുന്നത്. ജാതി തൊഴിൽ വിഭജനമായിരുന്നുവെങ്കിൽ തൊഴിലിന് അർഹതയില്ലാത്ത പുറംജാതിക്കാർ ഉണ്ടാകുമായിരുന്നില്ല.

## അറിവിന്റെ അനാവശ്യവും ജാതീയതയുടെ പ്രാബല്യവും

സർ സി. ശങ്കരൻനായർ ആളോഹരി വിഹിതത്തിനുവേണ്ടി വാദിച്ചപ്പോൾ സർഗ്ഗാത്മകമായി പുരോഗമനവാദിയായ ഒ. ചന്തുമേനോൻ സംബന്ധാധിഷ്ഠിതമായ പാരമ്പര്യരീതിക്കുവേണ്ടിയാണ് നിലകൊണ്ടത്. അക്കാലത്തെ സാംസ്കാരിക പ്രതീകമായിരുന്ന ഒ. ചന്തുമേനോൻ പരിഷ്കരണവാദികളെ അമ്പരപ്പിക്കുകയുണ്ടായി കമ്മ്യൂണിസത്തിന്റെ പ്രാരംഭദശകങ്ങളും ജാതിയേയും മതത്തേയും ആശ്രയിക്കുന്നുണ്ട്. മതത്തെ മയക്കുമരുന്നിനോടുസാദൃശ്യപ്പെടുത്തുമ്പോഴും ജാതിയെയും

മതത്തെയും യുക്തം പോലെ കമ്മ്യൂണിസ്റ്റുകാർ ഉപയോഗിച്ചു. മൊയ്യാരത്ത് ശങ്കരൻ തന്റെ ആത്മകഥയിൽ കമ്മ്യൂണിസ്റ്റുകാരന്റെ മത, ജാതീയ പ്രവർത്തനങ്ങളെക്കുറിച്ച് വിവരിക്കുന്നുണ്ട്.

ഹൈന്ദവത ചിന്തയേയും കർമ്മത്തേയും വ്യാവഹാരികതലത്തിൽ വിഭജിക്കുന്നു. അഭേദചിന്തയെ പിൻതുടരുമ്പോഴും ആദ്ധ്യാത്മികവാദിക്ക് അസ്പൃശ്യതയെ നിലനിർത്താനാകും. അങ്ങനെ ഏതു പ്രാകൃതാനുഷ്ഠാന ത്തേയും സ്വീകരിക്കാനും കഴിയും പാരമാർത്ഥിക തലത്തിൽ ചിന്തയുടെയും കർമ്മത്തിന്റേയും വിഭജനങ്ങൾ അപ്രസക്തമാണ്. വ്യാവഹാരിക കാലവും ഭൗതികജീവിതവും മായബദ്ധമാണല്ലോ.

ചിന്തയും കർമ്മവും വിഭജിക്കപ്പെട്ട സമൂഹം ഒരിക്കലും ആത്മ ത്യാഗത്തെ സ്വീകരിക്കുകയില്ല. ദൈവവിശ്വാസിയായ ശാസ്ത്രജ്ഞൻ ഒരിക്കലും പുതിയ കണ്ടെത്തലുകൾ നടത്തില്ല. അയാൾ മറ്റുള്ളവരുടെ കണ്ടെത്തലുകളെ പുനഃസൃഷ്ടിക്കുകയാണ്.

നമ്മുടെ സാംസ്കാരിക അപചയത്തെ പരിശോധിക്കുമ്പോൾ ഹൈന്ദവതയിലെ ജാതീയത പ്രത്യേകം ശ്രദ്ധ അർഹിക്കുന്നു. തനതു സംസ്കാരത്തിൽ നിന്നുള്ള വികാസമാണ് നമ്മുടെ പല ചിന്തകരെയും എഴുത്തുകാരെയും വിശ്വസംസ്കാരത്തിൽ എത്തിച്ചത്. കേശവപിള്ളയിൽ നിന്ന് കേശവദേവിലേക്ക് എത്തുമ്പോൾ പ്രാകൃതത്തിന്റെ നിരാസവും നവീനതയുടെ സ്വീകാര്യതയും സംഭവിക്കുന്നു. മതത്തിന്റെ, ജാതീയത യുടെ അതിരുകളെ ഭേദിച്ച എം. ഗോവിന്ദൻ നിഷേധിച്ചും കണ്ടെത്തിയു മാണ് വികസിച്ചത്.

മതവും ജാതിയും മുഖ്യധാരയുടെ സുഖസൗകര്യങ്ങളെ തന്റെ പ്രിയപ്പെട്ടവർക്ക് നൽകുന്നു. കമ്മ്യൂണിസ്റ്റുകാർ ഭൗതികവാദികളാണെന്ന് അറിയപ്പെടുമ്പോഴും അവർ ജാതീയതയെ സംരക്ഷിച്ച് ജീവിതഭദ്രത ഉറപ്പാക്കുന്നു. ജാതീയസമൂഹം വ്യക്തിയുടെ സ്വത്വത്തെ നിഷേധിച്ച് അവനെ സമുദായത്തിന്റെ പ്രതിനിധിയാക്കുന്നു. ജാതീയ ഉൽപ്പാദന വ്യവസ്ഥ സർഗ്ഗാത്മകതയെ നിഷേധിച്ച് സാമ്പ്രദായക ഉപകരണങ്ങളെ നിർമ്മിക്കുന്നു. ജാതീയതയിൽ കാർഷിക വ്യവസ്ഥയും അതിനനു ബന്ധമായ കാർഷിക ധാർമ്മികതയുമാണുള്ളത്. വ്യാവസായിക ഉൽപ്പാദന വ്യവസ്ഥയിൽ വ്യാവസായിക ധാർമ്മികതയാണ് ഉള്ളത്. വ്യാവസായിക ധാർമ്മികത പ്രാദേശികമായ സങ്കുചിതത്ത്വങ്ങളിൽ ഒതുങ്ങുന്നില്ല. വ്യക്തിയേയും സ്വത്വത്തെയും സർഗ്ഗാത്മകതയെയും സ്വാതന്ത്ര്യത്തെയും കേന്ദ്രീകരിച്ച വ്യവസായിക ധാർമ്മികത രാഷ്ട്രങ്ങളുടെ അതിരുകളെ ലംഘിക്കുന്ന മാനുഷികതയാണ്. വ്യാവസായിക ധാർമ്മികതയുടെ പശ്ചാത്തലം മതവും ജാതിയുമല്ല., മനുഷ്യവംശം നൂറ്റാണ്ടുകളായി സംഭരിച്ച മാനുഷികതയാണ്. വിവിധ ദേശങ്ങളിലെ വ്യത്യസ്ത സംസ്കാരങ്ങളെ ഉൾക്കൊണ്ട് കൂടുതൽ മാനുഷികമായ പരിസരത്തിലേക്ക് വ്യവസായിക ധാർമ്മികത എത്തിച്ചേരുന്നു. വ്യവസായിക ധാർമ്മികതയുടെ ബാഹ്യഘടനയാണ് മുതലാളിത്തവും,

കമ്മ്യൂണിസവും, ജനാധിപത്യവും.

കാർഷിക ധാർമ്മികതയിൽ നിന്ന് വ്യാവസായിക ധാർമ്മികതയിലേക്ക് എത്തിച്ചേർന്ന കേശവദേവ് ഭാരതീയ സംസ്കാരത്തെയും പാശ്ചാത്യ സംസ്കാരത്തെയും സമന്വയിപ്പിച്ച് കൂടുതൽ മാനുഷികതയുള്ള പക്ഷത്ത് നിലയുറപ്പിച്ചു. ജനാധിപത്യത്തേയും വ്യക്തിസ്വത്വത്തേയും ഉൾക്കൊണ്ട എം. ഗോവിന്ദനും കാർഷിക ധാർമ്മികതയെ തിരസ്കരിച്ചു. വ്യത്യസ്ത സംസ്കൃതികളെ ലയിപ്പിച്ച ഇവരെല്ലാം മസ്തിഷ്കത്തെ ആയുധമാക്കിയാണ് ജീവിതത്തെ സമീപിച്ചത്. അവരുടെ ചിന്താധന്യതകൾ വ്യക്തിയുടെ വിശിഷ്ടമായ കണ്ടെത്തലുകളാണ്.

## വാമൊഴിയും ലിപിയും

പ്രതിരോധാവയവങ്ങളോ ശരീരസംരക്ഷണ കവചങ്ങളോ ഇല്ലാത്ത മനുഷ്യൻ പ്രകൃതിയുടെ സ്വാഭാവിക രീതി അനുസരിച്ച് ഭൂമിയിൽ നിന്ന് തിരോധാനം ചെയ്യേണ്ടതാണ്. മസ്തിഷ്കമാണ് മനുഷ്യന്റെ അതിജീവന ശക്തി. ചിന്തയും വിവേകവുമാണ്. അറിവുകളെ സംരക്ഷിക്കാനും പുത്തൻ അറിവുകളെ സൃഷ്ടിക്കാനുമുള്ള ശേഷിയാണ്, മനുഷ്യ മസ്തിഷ്കത്തിന്റെ സവിശേഷത. മസ്തിഷ്കത്തിന്റെ ശോഷണം മനുഷ്യ വംശത്തിന്റെ നാശമായിത്തീരും.

അമ്മയുടെ ചേഷ്ടകളെ അനുകരിച്ചാണ് ശിശുവളരുന്നത്. അതുപോലെ വാക്കുകളെയും ശിശു അനുകരിക്കുന്നു. ഗന്ധമായി എത്തുന്ന അമ്മ പിന്നീട് കാഴ്ചയിലെ ബിംബമാകുന്നു. അതിനുശേഷമാണ് വാക്കുകൾക്കു പിന്നിലുള്ള അർത്ഥതലങ്ങളെ ശിശു അറിയുന്നത്. വാക്കുകൾ വസ്തുക്കളുടെയും വികാരങ്ങളുടെയും പ്രതീകമാണ്. ശിശുവിന്റെ വളർച്ചയിലെ വിവിധ ഘട്ടങ്ങളിൽ വാക്കുകൾ സംസ്കാരത്തിന്റെ പരിസരം സൃഷ്ടിക്കുന്നു.

വാമൊഴിയിൽ നിന്നു ലഭിക്കുന്ന സാസ്കാരിക പശ്ചാത്തലം ഒരിക്കലും ചിന്തയുടെ പിൻഗാമിയല്ല. വാമൊഴി മതബദ്ധമായ ആചാരാനുഷ്ഠാനങ്ങളുടെ കേന്ദ്രമാണ്. മതസമൂഹത്തിനുവേണ്ട ക്രമനിയമങ്ങളെയാണ് വാമൊഴി ഓരോരുത്തർക്കും പാരമ്പര്യമായി പകർന്നുനൽകുക. വാമൊഴിയുടെ ലക്ഷ്യം മുഖ്യധാരയും മുഖ്യധാരയുടെ സംരക്ഷണവുമാണ്. വാമൊഴിയുടെ പരിധിയിൽ മതം, ജാതി, സാമ്പത്തിക രാഷ്ട്രീയ ഘടന, സാമൂഹ്യാവസ്ഥ എന്നിവ ചോദ്യം ചെയ്യപ്പെടാനാവാത്ത സ്ഥാപനങ്ങളാണ്. ഇവയുടെ ഉപരിഘടനയിൽ എത്തിച്ചേരുകയാണ് വാമൊഴി വക്താവിന്റെ ലക്ഷ്യം. സാമ്പ്രദായിക രീതികളെ സംരക്ഷിക്കുന്ന വാമൊഴി സംസ്കാരം ചിന്തയേയും പരിവർത്തനത്തേയും പൂർണ്ണമായി നിഷേധിക്കുന്നു.

വരമൊഴിയുടെ, ലിപിയുടെ സംസ്കാരികതലം തികച്ചും വിഭിന്നമാണ്. വ്യക്തിത്വം, സ്വത്വം, ചിന്ത, വിഭിന്ന സംസ്കാരങ്ങൾ

എന്നിവയാണ് ലിപി സംസ്കാരത്തിന്റെ പരിസരം. ഭാഷയുടേയും ദേശത്തിന്റേയും അതിരുകളെ മൊഴിമാറ്റത്തിൽകൂടെ ലിപികൾ ലംഘിക്കുന്നു. വസ്തുക്കളേയും വികാരങ്ങളേയും പ്രതീകമാക്കി വാക്കുകളെ ഉപയോഗിക്കുന്ന ലിപി സംസ്കാരം ചിന്തയേയാണ് ആശ്രയിക്കുന്നത്. കാലവും ദേശവും ലിപികളിൽ അതിരുകളില്ലാതെ സമന്വയിക്കുന്നു.

വാമൊഴിയിൽ നിന്ന് ലിപിയിലേക്ക് എത്തുമ്പോൾ വ്യത്യസ്ത സാംസ്കാരിക മണ്ഡലങ്ങളെ വായനക്കാരൻ അനുഭവിക്കുന്നു. ലിപി സംസ്ക്കാരത്തിലെ വാക്കുകൾ വായനക്കാരന്റെ ചിന്തയെ, മസ്തിഷ്ക ത്തെ ഉത്തേജിപ്പിക്കുന്നു. വാമൊഴിയുടെ പാരമ്പര്യ പശ്ചാത്തലത്തെ ലിപി സംസ്കാരം പുനഃനിർമ്മിക്കുകയും വ്യക്തിയെ പുത്തൻ ദിശാബോധ ത്തിലേക്ക് എത്തിക്കുകയുമാണ്. സാമ്പ്രാദായികതയെ, വിവേക ശൂന്യത യെ ലിപികൾ നിഷേധിക്കുന്നു. ലിപിയുടെ കാലാതീത സ്വഭാവം വ്യക്തിയെ സർഗ്ഗാത്മാകമായി വികസിപ്പിക്കുന്നു. ചിന്താശൂന്യമായ വാമൊഴി സംസ്കാരത്തെ, മുഖ്യധാരയുടെ സുരക്ഷിതത്വത്തെ ലിപി സംസ്കാരം ധിക്കരിക്കുകയും വികാസപരിണാമുള്ള മറ്റൊരു സാംസ്കാരിക മണ്ഡലത്തെ സൃഷ്ടിക്കുകയുമാണ്.

ലിപി സംസ്കാരത്തിൽ പാരമ്പര്യത്തിന്റേയും നിഷേധത്തിന്റേയും തലങ്ങൾ ഉണ്ട്. വാമൊഴിയുടെ ലിപിരൂപങ്ങൾ പ്രകാശം അവസാനിച്ച ശേഖരമാണ്. ഇത്തരം മതലിഖിതങ്ങൾ സാമ്പ്രാദായികതയെ സംരക്ഷി ക്കുന്ന അനുഷ്ഠാനരേഖകളാണ്. മതബദ്ധവും അനുഷ്ഠാനപരവുമായ ആധികാരികതയിൽ നിന്ന് മറ്റൊരു സാംസ്കാരിക വൃത്തത്തിലേക്ക് പ്രവേശിക്കുമ്പോഴാണ് വായന ചിന്താധന്യതയായി വികസിക്കുന്നത്. വായന അനുഷ്ഠാനങ്ങളെ പ്രാപിക്കാനുള്ള ആധികാരികത ആകുമ്പോൾ വാമൊഴി സംസ്കാരമാണ് ആധിപത്യം നേടുക. ചിന്തയും വിവേകവും ഇല്ലാത്ത വായന മതകേന്ദ്രീകൃതമായ വാമൊഴി സംസ്കാരമാണ്. ചിലപ്പോൾ അവ സ്ഥിതിവിവരകണക്കുകളായി അധഃപതിക്കുന്നു.

ജനാധിപത്യത്തിലെ മുഖ്യധാരാ രാഷ്ട്രീയപ്രസ്ഥാനങ്ങൾ സുരക്ഷിതത്വത്തിന്റെയും സുഖലോലുപതയുടെയും മാർഗ്ഗമാണ്. തീവ്രവാദരാഷ്ട്രീയം ജീവഹാനിയാണ് നൽകുക. ഇത്തരം വ്യത്യസ്തമായ മാർഗ്ഗങ്ങൾ ലിപി സംസ്കാരത്തിന്റെ ഭാഗമായ ചിന്താമണ്ഡലത്തിലും ഉണ്ട്. വാമൊഴിയുടെ ലിപിരൂപങ്ങൾ എഴുത്തുകാരനും വായനക്കാരനും കൂടുതൽ സുരക്ഷിതമായ ജീവിതം നൽകുന്നു. മറിച്ച് ചിന്താധന്യമായ ലിപി സംസ്കാരം സ്രഷ്ടാവിനേയും വായനക്കാരനേയും ഒരുപോലെ അലട്ടുന്നു. മുഖ്യധാരാ ചിന്തയേയും കർമ്മത്തേയും വിഭജിക്കുമ്പോൾ മറുപക്ഷം അവയെ സമന്വയിപ്പിക്കുന്നു. ചിന്തയെ കർമ്മമാക്കിതീർക്കുന്നു.

ചിന്തയേയും കർമ്മത്തേയും അവിഭാജ്യമാക്കുന്ന പ്രക്രിയ ഭാരതീയ വാമൊഴി സംസ്കൃതിയിൽ കടന്നുവരുന്നില്ല. ലിപി സംസ്കാര മാണ് സ്വന്തം സാംസ്കാരിക മണ്ഡലത്തിൽ നിന്ന് പുറത്തുകടക്കുക. മറ്റു

സംസ്കാരങ്ങളിലേക്ക് പ്രവേശിക്കുന്ന ലിപിവിന്യാസങ്ങൾ വായനക്കാരെനെ മൗലികമായ നിലപാടുകളിലേക്ക് എത്തിക്കുന്നു. ആശയസ്രഷ്ടാക്കളായ അവർ ജാതിയുടേയും മതത്തിന്റേയും വക്താക്കളല്ല. ലിപിസംസ്കാരം മനുഷ്യത്വത്തിന്റെ സങ്കേതമാണ്. ചരിത്രത്തിലെ അപൂർവ്വ വ്യക്തിത്വങ്ങളായ അവർ സ്വതന്ത്ര്യത്തേയും വ്യക്തിത്വത്തേയും സർഗ്ഗാത്മതയേയും ജീവിതത്തിന് മാനദണ്ഡമാക്കുന്നു. കേശവദേവും സി.ജെ.തോമസ്സും എം.ഗോവിന്ദനും പോഞ്ഞിക്കര റാഫിയും ആനന്ദും മതത്തിനും ജാതിക്കും അതീതരായത് അവർ മറ്റു സംസ്കാരങ്ങളെ ഉൾക്കൊണ്ടതു കൊണ്ടാണ്.

## സർഗ്ഗാത്മകതയുടെ ദുരന്തം

സർഗ്ഗാത്മക സാഹിത്യകാരൻമാരിൽ അപൂർവ്വം ചിലർ മാത്രമാണ് മറ്റു സാംസ്കാരിക മണ്ഡലങ്ങളിൽ പ്രവേശിച്ച് മൗലികമായ കണ്ടെത്തലുകൾ നടത്തുക. മിക്കവരും വാമൊഴി സംസ്കാരത്തിന്റെ പരിധിയിൽ തന്നെ നിൽക്കുന്നവരാണ്. സാഹിത്യമാണ് അവരുടെ വായനാപരിസരം. സാഹിത്യേതര രചനകൾ അവർ ആലങ്കാരികമായി വായിക്കുന്നവെന്നു മാത്രം. വാമൊഴി സംസ്കാരത്തിന്റെ ലിപിരൂപങ്ങളുടെ വക്താക്കളായ ഇവർ ചിന്തയും വിവേകവും മാർഗ്ഗമാക്കിയ ലിപിസംസ്കാരത്തിന് പുറത്താണ്. ഇത്തരം സർഗ്ഗാത്മക സ്രഷ്ടാക്കൾ സ്വാഭാവികമായും മതത്തിന്റേയും ജാതിയുടേയും പ്രതീകങ്ങളാണ്. ഇവർ നായരും, ഈഴവനും, മറ്റു ജാതിക്കാരുമായി തുടരുന്നു. അല്ലെങ്കിൽ മുസ്ലീമിന്റേയും ക്രിസ്ത്യാനിയുടേയും പിൻമുറക്കാരനാകുന്നു. യഥാർത്ഥ സംസ്കാരത്തിന്റെ പ്രതിനിധികളല്ലാത്ത ഇവർ അനുഷ്ഠാനങ്ങളെ പാലിക്കുന്ന സാധാരണക്കാരൻ തന്നെയാണ്. ഇവരുടെ രചനകൾ ധൈഷണികമായ സ്ഫോടനങ്ങൾ നടത്താതെ സാമ്പ്രാദായികതയെ ആവർത്തിക്കുന്നു.

സർഗ്ഗാത്മകത സവിശേഷവും മൗലികവുമാക്കുന്നത് മറ്റ് സംസ്കാരങ്ങളെ ഉൾക്കൊണ്ട് വികസിക്കുമ്പോഴാണ്. അതിന് വാമൊഴിയുടെയും ലിപിയുടേയും അനുഷ്ഠാനതലങ്ങളെ ധിക്കരിക്കണം. വാമൊഴിയുടെ ആധികാരിക ലിപികൾ മനുഷ്യനേയും പ്രപഞ്ചത്തിന്റെ പാരസ്പര്യത്തേയും നിഷേധിക്കുന്നു. അത് മതത്തിന്റേയും ജാതിയുടേയും പ്രാകൃതാവസ്ഥയുടെ ലിഖിതങ്ങളാണ്.

നമ്മുടെ സാഹിത്യകാരന്മാർ ജാതിമതങ്ങളുടെ വാഹകരാകുമ്പോൾ സംഭവിക്കുന്നത് അവരുടെ ചലനരഹിതമായ മസ്തിഷ്കത്തെ പ്രദർശിപ്പിക്കുകയാണ്. ചിന്തയും വിവേകവുമാണ് പ്രതിരോധാവയവങ്ങൾ ഇല്ലാത്ത മനുഷ്യന്റെ സമ്പത്ത്. പ്രാചീനതയിൽ നിന്ന് നവീനതയിലേക്ക് എത്തിച്ചേരുക കാർഷിക ധാർമ്മികതയെ നിഷേധിച്ച് വ്യാവസായിക ധാർമ്മികതയിൽ പ്രവേശിക്കുമ്പോഴാണ്.

അഭിമുഖം

# അന്വേഷണത്തിന്റെ ആരംഭം

**കെ. വേണു/എം. വി. ഹരിദാസൻ**

***ശാസ്ത്രത്തോടും ദർശനത്തോടുമുള്ള താൽപര്യം വളരാനിടയാക്കിയ സാഹചര്യം എന്താണ് ?***

വളരെ ചെറുപ്പത്തിൽത്തന്നെ പുറമെ നിന്നുള്ള സ്വാധീനമൊന്നുമില്ലാതെതന്നെ ഒരു ഭൗതികവാദിയായാണ് ഞാൻ വളർന്നുവന്നത്. ആളുകൾ സാധാരണയായി കുറച്ചു പ്രായമായ ശേഷം ചിന്തിക്കാറാവുമ്പോഴാണ് ഭൗതികവാദികളാവുന്നത്. പ്രൈമറിക്ലാസിൽ പഠിക്കുന്ന കാലത്ത് ദൈവത്തിന്റെ പേരിൽ മറ്റു കുട്ടികളുമായി തല്ലുകൂടിയിട്ടുണ്ട്. കുട്ടിക്കാലത്ത് അമ്മയോടൊപ്പം കൊടുങ്ങല്ലൂർ പോകുമ്പോൾ ഞാൻ പുറത്തുനിൽക്കാറാണ് പതിവ്. മൂത്ത ചേട്ടൻ ഒരു കമ്മ്യൂണിസ്റ്റായിരുന്നു. അതുകൊണ്ട് ഒരു കമ്മ്യൂണിസ്റ്റ് അന്തരീക്ഷം വീട്ടിൽ ഉണ്ടായിരുന്നുവെന്ന് പറയാം. ഒരു പക്ഷേ, അതായിരിക്കാം എന്റെ ചിന്താഗതിക്ക് അടിസ്ഥാനമായിരുന്നത്. എനിക്ക് അന്നുതന്നെ ഒരു ദാർശനിക മനസ്സ് ഉണ്ടായിരുന്നുവെന്ന് തോന്നുന്നു. അതുകൊണ്ട് ഹൈസ്കൂളിൽ പഠിക്കുന്ന കാലത്തുതന്നെ ഗൗരവമുള്ള ലേഖനങ്ങളൊക്കെ വായിക്കാൻ തുടങ്ങിയിരുന്നു. കുറ്റിപ്പുഴ കൃഷ്ണപിള്ള, എം.സി.ജോസഫ്, എ.ടി.കോവൂർ തുടങ്ങിയവരുടെയൊക്കെ യുക്തിവാദ ലേഖനങ്ങൾ വളരെ താൽപര്യത്തോടെ വായിച്ചിരുന്നു. ദൈവം എന്താണ്, പ്രപഞ്ചത്തിന് ഒരു സ്രഷ്ടാവിന്റെ ആവശ്യമുണ്ടോ, ജീവൻ എന്താണ്, മനസ്സ് എന്താണ് എന്നിങ്ങനെയുള്ള ചോദ്യങ്ങൾ ചോദിക്കുകയും അതിനുള്ള ഉത്തരങ്ങൾ കണ്ടെത്താൻ ശ്രമിക്കുകയും ചെയ്യുന്നത് ഹൈസ്കൂളിൽ പഠിക്കുന്ന കാലത്തുതന്നെ ആരംഭിച്ചിരുന്നു.

ഞാൻ പ്രീ-യൂണിവേഴ്സിറ്റിക്ക് പഠിക്കുമ്പോഴാണ് മാതൃഭൂമിയിൽ എം.ലീലാവതിടീച്ചറുടെ ഭർത്താവ് സി.പി. മേനോൻ തർജ്ജമ ചെയ്ത ഒരു ലേഖനപരമ്പര വന്നുകൊണ്ടിരുന്നത്–"മനസ്സിന്റെ സാഹസിക യാത്രകൾ". എല്ലാ ശാസ്ത്രശാഖകളിലേയും ഏറ്റവും

പുതിയ കണ്ടെത്തലുകളെ എല്ലാം സമാഹരിച്ച് പ്രപഞ്ചം, ജീവൻ, മനസ്സ് തുടങ്ങിയ വിഷയങ്ങളെ വിശകലനം ചെയ്യുന്ന ലേഖനങ്ങളായിരുന്നു അവ. അന്ന് രാവിലെ ഒമ്പത് മണിയാകും മാതൃഭൂമി ആഴ്ചപ്പതിപ്പ് വീട്ടിലെത്താൻ. അതിനുവേണ്ടി കാത്തിരിക്കുമായിരുന്നു. 'ജീവന്റെ കടങ്കഥ' പോലുള്ള ലേഖനങ്ങൾ വായിക്കുന്നതിനുവേണ്ടി കോളേജിൽ പോവാതെ ഇരുന്നിട്ടുണ്ട്. ഇത്തരം വിഷയങ്ങളോട് അത്ര താൽപര്യമായിരുന്നു. സാധാരണ വായനക്കാർ വായിക്കാൻ മെനക്കെടാത്ത പലതും അന്ന് പ്രീ-യൂണിവേഴ്സിറ്റി വിദ്യാർത്ഥിയായിരുന്ന ഞാൻ വളരെ താൽപര്യത്തോടെ വായിക്കുമായിരുന്നു. അന്നുതന്നെ ഒരു അന്വേഷണ മനോഭാവം എന്നിലുണ്ടായിരുന്നു.

***ആദ്യകാല അന്വേഷണങ്ങളുടെ ഫലമായി എഴുതിയ ലേഖനങ്ങളെക്കുറിച്ച് പറയാമോ ?***

ആദ്യകാലത്തെഴുതിയ എന്റെ രണ്ടുമൂന്ന് ലേഖനങ്ങൾ മദിരാശിയിൽ നിന്നു പ്രസിദ്ധീകരിച്ചിരുന്ന 'അന്വേഷണം' മാസികയിലാണ് വന്നത്. ടി.വി.കുഞ്ഞികൃഷ്ണനായിരുന്നു അതിന്റെ പത്രാധിപർ. അസ്തിത്വവാദത്തേയും അദ്വൈതവേദാന്തത്തേയും സമന്വയിപ്പിക്കുന്ന ഒരു ദർശനത്തിലൂടെ മാത്രമേ ഇന്നത്തെ ഇന്ത്യൻ അവസ്ഥക്ക് പരിഹാരം കാണാനാകൂ എന്നു സമർത്ഥിക്കുന്ന ഒരു ലേഖനം സച്ചിദാനന്ദൻ അതിലെഴുതിയിരുന്നു. എനിക്ക് അസ്തിത്വവാദത്തെക്കുറിച്ച് കാര്യമായൊന്നും അറിയില്ലായിരുന്നു. അതേക്കുറിച്ച് കഴിയുന്നത്ര പഠിച്ച് സച്ചിദാനന്ദന്റെ വാദമുഖങ്ങളെ രൂക്ഷമായി ഖണ്ഡിച്ചുകൊണ്ട് 'അസ്തിത്വവാദവും ഭാരതീയ പശ്ചാത്തലവും' എന്ന പേരിൽ ഞാനൊരു ലേഖനം എഴുതി. കുഞ്ഞികൃഷ്ണൻ വളരെ പ്രാധാന്യത്തോടുകൂടി എഡിറ്റോറിയൽ സഹിതമാണ് ആ ലേഖനം പ്രസിദ്ധീകരിച്ചത്.

കേരളത്തിലെ ബുദ്ധിജീവികളെല്ലാം അന്നു പൊതുവെ അസ്ഥിത്വവാദത്തിലേക്കാണ് ആകർഷിക്കപ്പെട്ടിരുന്നത്. എന്നാൽ അതിനു കടകവിരുദ്ധമെന്നു പറയാവുന്ന ലോജിക്കൽ പോസിറ്റീവിസത്തിലേക്കാണ് ഞാൻ ആകർഷിക്കപ്പെട്ടത്. വളരെ സങ്കീർണ്ണമായ ഫിലോസഫിയാണത്. വിയന്നാ സർക്കിൾ എന്ന പേരിൽ വിയന്നയിലുണ്ടായിരുന്ന ധിഷണാശാലികളായ ഒരു കൂട്ടം ചെറുപ്പക്കാരുടെ സംഭാവനയാണത്. റുഡോൾഫ് കാർണാപ്, മോറിസ് ഷ്ളീക്, വിറ്റ്ഗെൻസ്റ്റൈൻ തുടങ്ങിയവരൊക്കെയാണ് ആ സംഘത്തിലെ പ്രധാനികൾ. ശാസ്ത്രത്തിന്റെ വിവിധ തുറകളിൽ പെട്ടവരായിരുന്നു അവരൊക്കെ. ശാസ്ത്രത്തിന്റെ എല്ലാ തുറകളെയും സമന്വയിപ്പിച്ചുകൊണ്ട് യുക്തിസഹവും സമഗ്രവുമായ ഒരു ലോകവീക്ഷണം രൂപീകരിക്കാനാണ് അവർ ശ്രമിച്ചത്. എനിക്ക് മാർക്സിസത്തോടും താൽപര്യം വളർന്നുവന്ന ഘട്ടമായിരുന്നു അത്. എങ്കിലും വൈരുദ്ധ്യാത്മക ഭൗതികവാദം ദാർശനികമായി ശരിക്കും ഉൾക്കൊള്ളാൻ കഴിഞ്ഞിരുന്നില്ല. ആ പശ്ചാത്തലത്തിലാണ്

ലോജിക്കൽ പോസിറ്റിവിസത്തേയും മാർക്സിസത്തേയും പൊരുത്തപ്പെടുത്താനുള്ള ഒരു ശ്രമം നടത്തിയത്. അതിന്റെ അടിസ്ഥാനത്തിൽ 'യുക്തിപരമായ അനുഭവൈക പ്രമാണവാദം' എന്ന ഒരു ലേഖനം എഴുതുകയുണ്ടായി. അത് 'അന്വേഷണ'ത്തിൽ രണ്ടു ലക്കങ്ങളായി പ്രസിദ്ധീകരിച്ചിരുന്നു. അന്ന് ഞാൻ അറിയപ്പെടുന്ന ആളൊന്നുമായിരുന്നില്ല. എങ്കിലും, ഈ ലേഖനങ്ങളെല്ലാം വായിച്ച് കേരളവർമ്മ കോളേജിലെ ഫിലോസഫി ഡിപ്പാർട്ട്മെന്റുകാർ '69-ൽ അവരുടെ അസോസിയേഷൻ ഉദ്ഘാടനത്തിന് എന്നെയാണ് ക്ഷണിച്ചത് !

മറ്റൊരു രസകരമായ സംഭവവും ഓർക്കുന്നു. അക്കാലത്ത് കുട്ടികൃഷ്ണമാരാർ മാതൃഭൂമിയിലാണ്, പ്രൂഫ് റീഡറായിട്ട്. കുട്ടേട്ടനായിട്ട് കുഞ്ഞുണ്ണിമാഷും. 'അന്വേഷണ' ത്തിലെ ലേഖനങ്ങൾ അവർക്കിടയിൽ ചർച്ചാവിഷയമായി. മാരാർ പറഞ്ഞുവത്രെ, വേണു എന്ന ഈ പയ്യൻ പറയുന്നപോലെ ഭൗതികവാദിയല്ല; അയാളുടെ ഉള്ളിൽ ഒരു ആത്മീയവാദിയുണ്ട് എന്ന് ! പിന്നീട് കുഞ്ഞുണ്ണിമാഷ് പറഞ്ഞതാണിക്കാര്യം. ഞാനിപ്പോഴും അടിസ്ഥാനപരമായി ഭൗതികവാദ നിലപാടിൽതന്നെയാണ് വിശ്വസിക്കുന്നത്. എങ്കിലും അത് വെറും ഭൗതികവാദമല്ല. മാരാർ പറഞ്ഞ ആ എലിമെന്റ് അന്ന് അത്ര തിരിച്ചറിഞ്ഞിരുന്നില്ല. മാരാരെ കാണണമെന്നുണ്ടായിരുന്നു പക്ഷേ, പറ്റിയില്ല. അന്ന് കുഞ്ഞുണ്ണിമാഷ് കോഴിക്കോട് ശ്രീരാമകൃഷ്ണാശ്രമം സ്കൂളിൽ പഠിപ്പിക്കുകയാണ്. മാഷ് എന്തോ കാര്യത്തിനു കൊല്ലത്തു പോയപ്പോൾ കാമ്പിശ്ശേരി കരുണാകരൻ എന്റെ വിലാസം കൊടുത്തു – കോഴിക്കോട് നിങ്ങളുടെ അടുത്ത് ഇങ്ങിനെയൊരാളുണ്ട് എന്നുപറഞ്ഞ്. അന്ന് ചേട്ടന് കോഴിക്കോട് ഒരു കടയുണ്ടായിരുന്നു. ഒരു ദിവസം, മുട്ടിനുതാഴെ മാത്രം എത്തുന്ന മുണ്ടും മുറിക്കയ്യൻ കുപ്പായവുമിട്ട് കൗതുകം ജനിപ്പിക്കുന്ന ഒരാൾ എന്നെയും അന്വേഷിച്ച് കടയിൽ വന്നു. അത് കുഞ്ഞുണ്ണിമാഷായിരുന്നു. മാഷ് അന്ന് പ്രസിദ്ധനൊന്നുമായിരുന്നില്ല.

***മാർക്സിസത്തേയും ലോജിക്കൽ പോസിറ്റിവിസത്തേയും സമന്വയിപ്പിക്കാനുള്ള ശ്രമം നടത്തിയിരുന്നുവെന്ന് പറഞ്ഞല്ലോ. അത്തരമൊരു വീക്ഷണം രൂപപ്പെടുത്തുന്നതിൽ കുറ്റിപ്പുഴയുമായുള്ള ബന്ധം സ്വാധീനം ചെലുത്തിയിട്ടുണ്ടോ ? മാർക്സിന്റെയും ബർട്രാന്റ് റസ്സലിന്റെയും ചിന്തകളാണല്ലോ കുറ്റിപ്പുഴയുടെ വീക്ഷണത്തിന്റെ അടിസ്ഥാനം.***

അക്കാര്യത്തിൽ കുറ്റിപ്പുഴയുടെ സ്വാധീനം ഒട്ടുമുണ്ടായിരുന്നില്ല. അദ്ദേഹവുമായി പരിചയപ്പെടുന്നതിനു മുമ്പുതന്നെ ലോജിക്കൽ പോസിറ്റിവിസം എന്നെ സ്വാധീനിച്ചിരുന്നു. 'ഭഗവത് ഗീത-ഇരുപതാം നൂറ്റാണ്ടിൽ' എന്ന ലേഖനപരമ്പര പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന സമയത്ത്, തൃശ്ശൂരിൽ വെച്ച് കൂടിയ ഒരു യുക്തിവാദി സമ്മേളനത്തിൽ പങ്കെടുത്തതു മുതലാണ് കുറ്റിപ്പുഴ യുമായുള്ള ബന്ധം

തുടങ്ങുന്നത്. ഞാൻ 'പ്രപഞ്ചവും മനുഷ്യനും' എഴുതിയ സമയത്ത് അതിനൊരു അവതാരിക എഴുതാൻ അദ്ദേഹത്തെ സമീപിച്ചു. പക്ഷേ, അദ്ദേഹം അതിനു തയ്യാറായില്ല. അവതാരിക ഇല്ലാതെ തന്നെ ആ പുസ്തകത്തിനു നിലനിൽക്കാൻ കഴിയുമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. കുറ്റിപ്പുഴക്ക് എന്നോട് പുത്രതുല്യമായ സ്നേഹമായിരുന്നു. പിന്നീട് ഞാൻ നക്സലൈറ്റ് ആയതിൽ അദ്ദേഹത്തിന് ഭയങ്കര വിഷമമുണ്ടായിരുന്നു. തിരുവനന്തപുരത്തു വന്ന് എന്നെ അതിൽനിന്ന് പിന്തിരിപ്പിക്കാനൊക്കെ ശ്രമിച്ചിരുന്നു. ഇടപ്പള്ളി പോലീസ് സ്റ്റേഷൻ ആക്രമണക്കേസിലെ പ്രതിയായിരുന്നു കുറ്റിപ്പുഴ.

***'പ്രപഞ്ചവും മനുഷ്യനും" എന്ന കൃതി എഴുതാനുണ്ടായ പശ്ചാത്തലത്തെക്കുറിച്ച് വിശദീകരിക്കാമോ ?***

എന്റെ ഒട്ടും അറിയപ്പെടാതെപോയ ഒരു ലേഖന പരമ്പരയുടെ ഭാഗവും തുടർച്ചയുമായിട്ടാണ് 'പ്രപഞ്ചവും മനുഷ്യനും' വരുന്നത്. "ഭഗവത്ഗീത-ഇരുപതാം നൂറ്റാണ്ടിൽ" എന്നാണ് ആ പരമ്പരയുടെ പേര്. കോഴിക്കോട് മലബാർ ക്രിസ്ത്യൻ കോളേജിൽ ഒന്നാം വർഷ എം.എസ്.സിക്ക് പഠിക്കുമ്പോഴാണ് അതെഴുതുന്നത്. ഇരിങ്ങാലക്കുട ക്രൈസ്റ്റ് കോളേജിൽ വഴക്കുണ്ടാക്കിയാണ് കോഴിക്കോട്ടേക്ക് പോവുന്നത്. കോഴിക്കോട്, പഠിച്ചുകൊണ്ടിരിക്കുന്നതിന്റെ കൂട്ടത്തിലാണ് ഗീതയും ഉപനിഷത്തുകളുമൊക്കെ വായിച്ചത്.

ഭഗവത്ഗീതയിലെ ബ്രഹ്മം, ജീവാത്മാവ്, പരമാത്മാവ് തുടങ്ങിയ ആശയങ്ങളേയും സങ്കൽപ്പങ്ങളേയുമെല്ലാം വിശകലനം ചെയ്ത് ഖണ്ഡിക്കാനുള്ള ശ്രമമായിരുന്നു അത്. ഈ ആശയങ്ങളെ താർക്കികമായി ഖണ്ഡിച്ചതിനുശേഷം ആധുനികശാസ്ത്രത്തിന്റെ നിഗമനങ്ങൾ അവതരിപ്പിക്കുന്ന രീതിയായിരുന്നു ആ ലേഖനപരമ്പരയിൽ അവലംബിച്ചത്. അക്കാലമാവുമ്പോഴേക്കും എൻസൈക്ളോപീഡിക് ആയ അറിവ് ഞാൻ സമാഹരിച്ചു കഴിഞ്ഞിട്ടുണ്ടായിരുന്നു. എന്റെ ശാസ്ത്രസംബന്ധമായ അന്വേഷണങ്ങളുടെ ഫലങ്ങൾ ഏറെക്കുറെ ആ പരമ്പരക്ക് പിന്നിലുണ്ടായിരുന്നു. മൊത്തം പ്രപഞ്ചത്തെക്കുറിച്ച് ആധുനിക ശാസ്ത്രത്തിന് എന്താണ് പറയാനുള്ളത് എന്നത് ഞാൻ അതിൽ വിവരിച്ചിരുന്നു. ഭഗവത്ഗീതയിൽ നിന്നും ഉപനിഷത്തുകളിൽ നിന്നുമെല്ലാം ധാരാളം ഉദ്ധരിക്കുകയും ചെയ്തിരുന്നു.

എഴുതിയതിനുശേഷം കൈയെഴുത്ത് പ്രതിയുമായി എൻ.വി.കൃഷ്ണവാരിയരെ ചെന്നുകണ്ടു. എൻ. വി. അന്ന് മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ പത്രാധിപരാണ്. അതു വായിച്ചശേഷം, 'ഇതു മാതൃഭൂമിയുടെ രീതിക്ക് ചേർന്നതല്ല' എന്നൊക്കെ പറഞ്ഞ് തിരിച്ചു തന്നു. മാതൃഭൂമി കഴിഞ്ഞാൽ അന്ന് പോപ്പുലറായ വാരിക 'ജനയുഗ'മാണ്. കാമ്പിശ്ശേരി കരുണാകരനാണ് അതിന്റെ പത്രാധിപർ. ചെറുകാടിന്റെ 'ശനിദശ'യൊക്കെ ഖണ്ഡശ്ശ:യായി പ്രസിദ്ധീകരി

ച്ചുവരുന്ന കാലഘട്ടം. സാധനം ജനയുഗത്തിന് അയച്ചുകൊടുത്തു. കാമ്പിശ്ശേരിയുടെ മറുപടി ഉടനെ വന്നു- അടുത്തലക്കം മുതൽ പ്രസിദ്ധീകരിക്കുന്നു എന്ന് അറിയിച്ചുകൊണ്ട്.

ആ പരമ്പര പ്രസിദ്ധീകരിച്ചുവരുന്ന സമയത്ത് കോഴിക്കോട് മലബാർ ക്രിസ്ത്യൻ കോളേജിലെ വിദ്യാർത്ഥി ആയിരുന്നുവല്ലോ ഞാൻ. ക്രിസ്മസ് വെക്കേഷന് നാട്ടിൽ വന്ന സമയം തൃശൂർ റിജിയണൽ തിയേറ്ററിൽ യുക്തിവാദികളുടെ ഒരു സമ്മേളനം നടക്കുന്നു. കുറ്റിപ്പുഴ കൃഷ്ണപിള്ളയും എം. സി. ജോസഫും ഒക്കെ പങ്കെടുക്കുന്നുണ്ട്. അവരും കോവൂരും ഒക്കെ അന്ധവിശ്വാസങ്ങൾക്കെതിരെ എഴുതുന്ന ലേഖനങ്ങൾ താൽപര്യത്തോടെ വായിച്ചിരുന്നുവെങ്കിലും യുക്തിവാദത്തോടു പ്രത്യേകതാൽപര്യമൊന്നും ഉണ്ടായിരുന്നില്ല. ഞാനും ആ സമ്മേളനത്തിൽ പങ്കെടുത്തു. മുഖ്യ പ്രഭാഷകൻ സംസാരിച്ചു കഴിഞ്ഞാൽ ശ്രോതാക്കൾക്ക് അഭിപ്രായം പറയാൻ അവസരം ഉണ്ടായിരുന്നു. അതിൽ പങ്കെടുത്തുകൊണ്ട് ഞാനും പത്തു മിനിറ്റ് സംസാരിച്ചു. ജനയുഗത്തിൽ പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന എന്റെ ഗീതാപരമ്പര വളരെ താൽപര്യത്തോടെ വായിക്കുന്ന വരായിരുന്നു അന്നവിടെവന്ന യുക്തിവാദികളെല്ലാം. അവരിൽ പലർക്കും ചെറിയൊരു പയ്യനായ എന്നെക്കണ്ടപ്പോൾ അത്ഭുതമാണ് തോന്നിയത്. പിന്നെ അവിടുന്നങ്ങോട്ട് എനിക്ക് തിരക്കോടുതിരക്കായി. യുക്തിവാദികൾ അവരുടെ സമ്മേളന ങ്ങൾക്ക് ക്ളാസ്സ് എടുക്കാൻ വിളിക്കലായി. അക്കാലത്താണ് വി.ടി.ഭട്ടതിരിപ്പാടിന്റെ നേതൃത്വത്തിൽ ജാതിക്കും അന്ധവിശ്വാസ ങ്ങൾക്കും എതിരായി ഒരു പ്രചരണജാഥ നടത്തിയത്. അതിന്റെ ഭാഗമായി നടത്തിയ ക്ളാസുകളിൽ പല ചോദ്യങ്ങളും ഉയർന്നു വന്നിരുന്നു. അപ്പോഴാണ്, പ്രാപഞ്ചിക പ്രതിഭാസങ്ങളേയും പ്രശ്നങ്ങളേയും സമഗ്രമായി വിശകലനം ചെയ്യുന്ന ഒരു പുസ്തകം ആവശ്യമാണെന്ന തോന്നൽ ഉണ്ടായത്. അങ്ങനെ 'ഭഗവത് ഗീത-ഇരുപതാം നൂറ്റാണ്ടിൽ' എന്ന പരമ്പരയിലെ ഗീതാചർച്ചകളെ ഒഴിവാക്കി, അതിലെ ശാസ്ത്രലേഖനങ്ങളെ മാത്രം സമാഹരിച്ച് വിപുലീകരിച്ചതാണ് 'പ്രപഞ്ചവും മനുഷ്യനും' എന്ന പുസ്തകം.

***'പ്രപഞ്ചവും മനുഷ്യനും' എന്ന കൃതിയിൽ ശാസ്ത്രീയ മായ വിശദാംശങ്ങൾക്കാണ് പ്രാധാന്യം കൊടുത്തുകാണുന്നത്. ദാർശനികവീക്ഷണം അന്തർധാരയായിട്ടാണ് കിടക്കുന്നത്. അതേക്കുറിച്ച് എന്താണ് അഭിപ്രായം ?***

അടിസ്ഥാനപരമായി ഞാൻ ഒരു ശാസ്ത്രവാദിയായിരുന്നു എന്ന് പറയാവുന്നതാണ്. സിവിക് ചന്ദ്രനൊക്കെ എന്നെ ശാസ്ത്രവാദി എന്ന് വിളിച്ചിട്ടുണ്ട്. സയൻസിനോടായിരുന്നു എന്റെ താൽപര്യം. അതേ സമയം തന്നെ അതിനൊരു വ്യത്യാസ മുണ്ടായിരുന്നു. സാധാരണ ശാസ്ത്രവാദികളുടേതു പോലുള്ള സമീപനമായിരുന്നില്ല എന്റേത്. ഞാൻ സയൻസിനെ സമീപിക്കു

ന്നത് അടിസ്ഥാനപരമായ ദാർശനിക പ്രശ്നങ്ങൾക്ക് പരിഹാരം അന്വേഷിച്ചാണ്. പ്രപഞ്ചം, ജീവൻ, മനസ്സ് തുടങ്ങിയവയെ സംബന്ധിക്കുന്ന പ്രശ്നങ്ങൾ.

***ദർശനപഠനത്തെക്കുറിച്ച് ?***

കോഴിക്കോട് പഠിച്ചുകൊണ്ടിരുന്നപ്പോഴാണ് ഗീതയും ഉപനിഷത്തുകളുമൊക്കെ വായിച്ചത്. ഋഗ്വേദം മുഴുവനൊന്നും വായിച്ചിട്ടില്ല, കുറച്ചൊക്കെ വായിച്ചിട്ടുണ്ടെന്നല്ലാതെ. ബൃഹദാരണ്യകോപനിഷത്തൊക്കെ എന്നെ വളരെ ആകർഷിച്ചിട്ടുണ്ട്. ബൃഹദാരണ്യകം ഡയലറ്റിക്സിലേക്ക് കടക്കുന്നുണ്ട്. പിന്നീട് ബൃഹസ്പതി എന്ന പേരൊക്കെ ഞാൻ തൂലികാനാമമായി ഉപയോഗിച്ചിട്ടുണ്ട്. അന്ന് ദർശനത്തിന്റെ ചരിത്രമൊക്കെ പഠിച്ചിരുന്നു. ആദ്യം തുടങ്ങുന്നത് രാഹുൽസാംകൃത്യായന്റെ 'വിശ്വദർശനങ്ങൾ' എന്ന പുസ്തകത്തിൽ നിന്നാണ്. പാശ്ചാത്യവു പൗരസ്ത്യവുമായ ദർശനങ്ങളെക്കുറിച്ചുള്ള പഠനമാണത്. ഡോ. എസ്. രാധാകൃഷ്ണന്റെ 'ഈസ്റ്റേൺ ആന്റ് വെസ്റ്റേൺ ഫിലോസഫി', വിൽ ഡ്യുറൻറിന്റെ 'ദി സ്റ്റോറി ഓഫ് ഫിലോസഫി' തുടങ്ങിയ കൃതികളിലൂടെ പ്രാഥമിക തലത്തിലുള്ള മൊത്തത്തിലുള്ള അന്വേഷണം അക്കാലത്തുതന്നെ നടത്തിയിട്ടുണ്ട്. ലോകത്തിൽ നിലവിലുള്ള ഓരോ ദർശനശാഖകളുടേയും അടിസ്ഥാന നിലപാടുകളിലെ എനിക്ക് താൽപര്യമുണ്ടായിരുന്നുള്ളു. സത്താമീമാംസപരവും (ontological) മറ്റുമായ അടിസ്ഥാനനിലപാടുകൾ. അവയുടെ സൂക്ഷ്മാംശങ്ങളിലും രീതിശാസ്ത്രപരമായ ചർച്ചകളിലും എനിക്ക് ഒട്ടും താൽപര്യമുണ്ടായിരുന്നില്ല.

***ശാസ്ത്രവും ദർശനവും തമ്മിലുള്ള ബന്ധവും അന്തരവും എന്താണ് ?***

ലോജിക്കൽ പോസിറ്റീവിസത്തിന്റെ കാലഘട്ടത്തിൽ ഇതേക്കുറിച്ച് സജീവമായ ചർച്ചകൾ നടന്നിട്ടുണ്ട്. അവർ സയൻസിനെ നിർവ്വചിക്കാൻ ശ്രമിച്ചിട്ടുണ്ട്. ആനുഭവിക (Empirical) മായി തെളിയിക്കാനാവുന്നവയെ മാത്രമേ ശാസ്ത്രത്തിന്റെ പരിധിയിൽ ഉൾപ്പെടുത്താനാവൂ എന്നാണവരുടെ അഭിപ്രായം. അതായത് സമൂർത്തവും പരിമിതവുമായ മേഖലകളിലെ പ്രശ്നങ്ങളെയാണ് ശാസ്ത്രം കൈകാര്യം ചെയ്യുന്നത്. ഒരു സിദ്ധാന്തമോ ആശയമോ ശാസ്ത്രീയമാണോ അശാസ്ത്രീയമാണോ എന്നു കണ്ടെത്തുന്നതിനുള്ള മാനദണ്ഡമായി കാൾപോപ്പറെപ്പോലുള്ളവർ അസത്യവൽക്കരണ സിദ്ധാന്തം (Theory of falsification) കൊണ്ടുവന്നിട്ടുണ്ട്. അതായത് ഒരു പ്രസ്താവന ശാസ്ത്രീയമാവണമെങ്കിൽ തെറ്റാണെന്നു തെളിയിക്കാൻ കഴിയുന്നവിധം അത് ആവിഷ്ക്കരിക്കപ്പെട്ടിരിക്കണം. അനന്തവും യൂണിവേഴ്സലുമായ മേഖലയിലെ പ്രശ്നങ്ങളെക്കുറിച്ച് ശാസ്ത്രത്തിന് ഒന്നും പറയാനാവില്ല. ആ മേഖലയിലെ പ്രശ്നങ്ങളെ ശാസ്ത്രീയമായി തെറ്റെന്നോ ശരിയെന്നോ തെളിയിക്കാൻ ആവില്ല. ആ മണ്ഡല

ത്തിലെ പ്രശ്നങ്ങളെയാണ് ദർശനം കൈകാര്യം ചെയ്യുന്നത്. ആ അർത്ഥത്തിലാണ് ദർശനം അശാസ്ത്രീയമാണെന്ന് പറയുന്നത്. അതുകൊണ്ടാണ് ഫിലോസഫിയെ മെറ്റാഫിസിക്സ് എന്ന് വിളിക്കുന്നത്. സയൻസ് ഏതു ഘട്ടത്തിലാണ് മെറ്റാഫിസിക്സ് ആയി മാറുന്നത് എന്നു നിർവ്വചിക്കാനായിരുന്നു ലോജിക്കൽ പോസിറ്റീവിസ്റ്റുകളുടെ ശ്രമം. വൈരുദ്ധ്യ ദർശനവും ഭൗതിക വാദവുമൊക്കെ മൊത്തം പ്രപഞ്ചത്തെ സംബന്ധിക്കുന്നതു കൊണ്ടാണ് അവ മെറ്റാഫിസിക്സ് ആണെന്ന് പറയുന്നത്. മനുഷ്യ വിജ്ഞാനത്തെ ആനുഭവികശാസ്ത്രത്തിന്റെ തലത്തിൽ മാത്രം ഒതുക്കിനിർത്താൻ കഴിയില്ല. ശാസ്ത്രത്തിന്റെ മണ്ഡലത്തിനു വെളിയിൽ ദാർശനികമായ അന്വേഷണത്തിന്റെ ഒരു തലം കൂടി മനുഷ്യനുണ്ട്. മനുഷ്യാന്വേഷണത്തിന്റെ അവിഭാജ്യ ഘടകങ്ങളാണ് ഇവ രണ്ടും.

***ദർശനത്തിന്റെ ആശയങ്ങളെ രൂപികരിക്കുന്നതിൽ ശാസ്ത്രത്തിനു പങ്കില്ലേ ?***

തീർച്ചയായുമുണ്ട്. ദർശനത്തിൻെ സാർവ്വലൗകികമായ നിയമങ്ങൾ രൂപികരിക്കുന്നതിൽ ശാസ്ത്രത്തിന്റെ ഇതുവരെയുള്ള അന്വേഷണഫലങ്ങളെ മുഴുവൻ നമുക്ക് ഉപയോഗിക്കേണ്ടിവരും. ഉപയോഗിക്കുകയും ചെയ്യാം. അത് പ്രാപഞ്ചികമായ സാർവ്വത്രിക നിയമമായി മാറുമ്പോൾ ശാസ്ത്രമല്ലാതായിത്തീരുകയും ദർശനമായി മാറുകയും ചെയ്യുന്നു. അപ്പോൾ ശാസ്ത്രവും ദർശനവും തമ്മിൽ വ്യത്യാസമുണ്ട്. മനുഷ്യന്റെ അന്വേഷണ മേഖലയിലെ, വിജ്ഞാന മേഖലയിലെ ഒരു പ്രധാന ഘടകമാണ് ദർശനം. അനന്തമായ പ്രപഞ്ചവുമായി ബന്ധപ്പെട്ടുകൊണ്ട് മനുഷ്യൻ നടത്തുന്ന അന്വേഷത്തിന്റെ ഒരു മേഖലയാണത്. അതിനെ ശാസ്ത്രമായി ചുരുക്കേണ്ടതില്ല. ശാസ്ത്രത്തിൽ നിന്ന് വ്യത്യസ്തമാണത്. അതു കൊണ്ട് അതിനെ ശാസ്ത്രീയം എന്നു പറയേണ്ടതുമില്ല.

***ശാസ്ത്രങ്ങളുടെ ശാസ്ത്രമാണ് ദർശനം എന്നൊരു നിർവ്വചനം ഉണ്ടല്ലോ ? അതേക്കുറിച്ച് എന്താണഭിപ്രായം ?***

അത് വളരെ ലളിതമായ, സർവ്വസാധാരണമായ തലത്തിലുള്ള നിർവ്വചനമാണ്. സൂക്ഷ്മതലത്തിൽ, നമ്മൾ നേരത്തെ സയൻസിനേയും ദർശനത്തേയും നിർവ്വചിച്ച തലത്തിൽ അതു സാധ്യമല്ല. മാർക്സിസ്റ്റു പാഠപുസ്തകങ്ങളിൽ ശാസ്ത്രങ്ങളുടെ ശാസ്ത്രമാണ് മാർക്സിസമെന്ന് വിശദീകരിക്കാറുണ്ട്. 'വിപ്ളവത്തിന്റെ ദാർശനിക പ്രശ്നങ്ങൾ' എന്ന കൃതിയിൽ ഞാൻ ഈ നിലപാടിനെ വിമർശിച്ചുകൊണ്ട് എഴുതിയിട്ടുണ്ട്. ശാസ്ത്രത്തിനു തെളിയിക്കപ്പെടുക എന്നൊരു പരിമിതിയുണ്ടല്ലോ. തെളിയിക്കപ്പെടുന്നതിനതീതമായ സാർവ്വത്രികമായ പ്രപഞ്ചത്തെ സംബന്ധിക്കുന്ന നിയമങ്ങൾ ആവിഷ്കരിക്കപ്പെടുന്നിടത്ത് അതിനെ ശാസ്ത്രമെന്നു നിർവ്വചിക്കാൻ പറ്റില്ല.

***ഈ വീക്ഷണത്തിന്റെ പേരിൽ പണ്ട് ഇ.എം.എസ്. നമ്പൂതിരിപ്പാടുമായി തർക്കമുണ്ടായല്ലോ ?***

ഞാൻ അതെഴുതിയപ്പോൾ, അവസാനം വേണു മാർക്സിസം ശാസ്ത്രീയമല്ല എന്ന പിന്തിരിപ്പൻ നിലപാടുവരെയെത്തി എന്നൊക്കെ പറഞ്ഞ് ഇ.എം.എസ്. എനിക്ക് ഒരു മറുപടിയൊക്കെ എഴുതിയിരുന്നു. ഇ.എം.എസ്.നെപ്പോലുള്ളവർക്ക് ഈ മേഖലയെക്കുറിച്ച് ഒന്നും അറിയില്ല. വൈരുദ്ധ്യാത്മക വിചിന്തന ശാസ്ത്രത്തിനു പകരം പഴയ ഔപചാരിക യുക്തിതന്നെയാണ് അവർ പിന്തുടരുന്നത്.

***'വിപ്ളവത്തിന്റെ ദാർശനിക പ്രശ്നങ്ങൾ' എന്ന കൃതിയെപ്പറ്റി ?***

ഞാൻ പൂർണ്ണമായും ഒരു മാവോയിസ്റ്റായിരുന്ന കാലത്താണ് അതെഴുതുന്നത്. '79–ലാണ് അത് പ്രസിദ്ധീകരിച്ചത്. വൈരുദ്ധ്യദർശനത്തിന്റെ അടിസ്ഥാനത്തിൽ കാര്യങ്ങളെ വിശകലനം ചെയ്യാനുള്ള ശ്രമമായിരുന്നു അത്. മാവോയുടെ സ്വാധീനം അതിൽ കാണാം. അതിന്റെ ആമുഖത്തിൽ ഇ.എം.എസിന്റെ ചിന്താരീതിയെ ആക്രമിച്ചുകൊണ്ട് എഴുതിയിട്ടുണ്ട്. ഒരു മാർക്സിസ്റ്റ് പാഠപുസ്തകം എന്ന നിലയിൽ ഇന്നും അത് പ്രസക്തമാണ്. അതിന്റെ കോപ്പികളൊന്നും കിട്ടാനില്ല. എന്റെ കൈയ്യിലുണ്ടായിരുന്ന ഒരു കോപ്പി ആരോ കൊണ്ടുപോയി തിരിച്ചുതന്നില്ല. ഒരു സുഹൃത്തിന്റെ കൈയ്യിലുണ്ടായിരുന്ന കോപ്പിയുടെ ഫോട്ടോസ്റ്റാറ്റ് കോപ്പിയാണ് ഇപ്പോൾ എന്റെ കൈയ്യിലുള്ളത്. അതിന്റെ ഇംഗ്ലീഷ് തർജ്ജമ 1982–ൽ പ്രസിദ്ധീകരിച്ചിരുന്നു. അതു വ്യാപകമായ ശ്രദ്ധനേടിയിരുന്നു.

***'ദാർശനിക പ്രശ്നങ്ങൾ' പുന:പ്രസിദ്ധീകരിച്ചുകൂടെ?***

അതൊരു വലിയ പുസ്തകമാണ്. ആരാണത് പസിദ്ധീകരിക്കാൻ വരിക ? വേണമെങ്കിൽ സ്വയംതന്നെ പ്രസിദ്ധീകരിക്കണം. ഏതായാലും ഇപ്പോൾ അതു കഴിയുമെന്നു തോന്നുന്നില്ല.

•

---



---

ലേഖനം

# ദിവ്യന്മാരുടെ മനഃശാസ്ത്രം

എം. എൻ. റോയ്

ആത്മാവ്, മനസ്സ്, സ്വത്വം എന്നൊക്കെ വ്യവഹരിക്കപ്പെടുന്നത് മാറ്റമില്ലാത്ത ഒരു സത്തയല്ല. മറ്റേതൊരു ഭൗതിക യാഥാർത്ഥ്യത്തെയും പോലെ അതിനും ഒരു സ്വാഭാവിക ചരിത്രമുണ്ട്. ഭൂതകാലാനുഭവങ്ങളുടെ ആകത്തുകയാണത്. ആ അനുഭവങ്ങളുടെ വലിയൊരു ഭാഗം ഉപബോധമനസ്സിലാണുള്ളത്. ഉപബോധമനസ്സിൽ അടക്കംചെയ്യപ്പെട്ട ഈ മുദ്രകളും ആവേഗങ്ങളു (Impressions and Impulses) മാണ് വൈകാരിക ജീവിതത്തെ വലിയൊരളവിൽ ഭരിക്കുന്നത്. മാനസികപ്രതിഭാസങ്ങളുടെ നിഗൂഢ സ്വഭാവത്തിനു കാരണം അതാണ്.

സ്വയം ഹിപ്നോട്ടിക് (Auto-Hypnosis) അവസ്ഥയിൽ എത്തുക എന്നതിൽകവിഞ്ഞ നിഗൂഢതകളൊന്നും മിസ്റ്റിക് അനുഭൂതിയിലില്ല. അന്ധവിശ്വാസികൾ അവയിൽ പ്രകൃത്യാതീത ശക്തിയുടെ പ്രകടനത്തെ കാണുന്നു. അന്ധവിശ്വാസത്തിന്റെ പശ്ചാത്തലത്തിലാണ് ഇത്തരം അനുഭവങ്ങൾ ഉണ്ടാകുന്നത് എന്നതിനാൽ ഇവ ആത്മാനിഷ്ഠമായി യാഥാർത്ഥ്യമാണെങ്കിലും വസ്തുനിഷ്ഠസത്യത്തിന്റെ അനുഭവമല്ലെന്നാണ് ശാസ്ത്രം ചൂണ്ടിക്കാണിക്കുന്നത്.

മിസ്റ്റിക് അനുഭവങ്ങൾ ഉണ്ടാകണമെങ്കിൽ അതിനനുയോജ്യമായ മാനസികഘടന ഉണ്ടായിരിക്കണം-മുൻധാരണകളും സങ്കൽപങ്ങളും തിങ്ങിനിറഞ്ഞ ഒരു മാനസികഘടന.

സ്വയം ഹിപ്നോട്ടിക് അവസ്ഥയിലാകുന്നതിന്റേയോ യാഥാർത്ഥ്യവുമായുള്ള നാഡീരോഗപരമായ സമരത്തിന്റേയോ ഫലമായുണ്ടാകുന്ന മാനസിക പ്രവർത്തനങ്ങളുടെ സ്തംഭനമാണ് മിസ്റ്റിക് അനുഭൂതി. യാഥാർത്ഥ്യവുമായി സംഘർഷത്തിലേർപ്പെടാൻ പ്രേരിപ്പിക്കുന്ന നാഡീരോഗാവസ്ഥ സംജാതമാകുന്നത് ശാരീരിക ചോദനകളെ നിരോധിക്കുന്നതിലൂടെയും സ്വാഭാവികമായ മാനസിക പ്രവർത്തനങ്ങളെ അടിച്ചമർത്തുന്നതിലൂടെയുമാണ്.

പ്രത്യക്ഷത്തിൽ നോർമലായ ആളുകളിൽ പരപ്രത്യയന (Hetero-Suggestion) ത്തിലൂടെ മിസ്റ്റിക് അനുഭവത്തിന് അനുയോജ്യമായ മാനസിക പ്രവണത സൃഷ്ടിക്കാൻ കഴിയും. ഇത്തരം ആളുകളിൽപോലും ഈ പ്രവണത പ്രകൃത്യാൽ തന്നെ ഉണ്ടായിരിക്കുമെന്നുപറയാം. യുക്തിബോധം അതിനെ ഭാഗികമായി അമർത്തിവെച്ചിരിക്കുക യാണെന്നുമാത്രം.

മതാനുഭൂതിയുടെ-അത് സ്വാഭാവികമായി എത്തിച്ചേർന്നതായാലും ശരി, കഠിനമായ സാധനകളിലൂടെ എത്തിച്ചേർന്നതായാലും ശരി

ഉള്ളടക്കം ഭാവനാസൃഷ്ടമാണ്. ഏതൊരു സാധാരണ വ്യക്തിയുടെയും ശ്രദ്ധയാകർഷിക്കുന്ന മറ്റു വസ്തുക്കളെ ഒഴിവാക്കിക്കൊണ്ട് ഒരു പ്രത്യേക ബിംബ (Image) ത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കപ്പെടുകയാണ് ആ അവസ്ഥ യിൽ ചെയ്യുന്നത്.

ഓരോ മാനസികാവസ്ഥയെയും മസ്തിഷ്കത്തിന്റെ ഭൗതിക രാസപ്രവർത്തനങ്ങളുമായി ബന്ധപ്പെടുത്തി വിശദീകരിക്കാനാവും. വികാരങ്ങളെ ഭരിക്കുന്നത് അന്തർസ്രാവങ്ങളാണ്; അതേസമയം അന്തർ സ്രാവങ്ങളുടെ ഉൽപാദനത്തെ വൈകാരികാവസ്ഥകൾ തിരിച്ചും സ്വാധീനിക്കുന്നുണ്ട്. മതാനുഭൂതിയുടെ സൂചനകളെന്നു വിശ്വസിക്ക പ്പെടുന്ന മാനസികാവസ്ഥകളിൽ ബോധമനസ്സ് മോഹാലസ്യ (Coma) ത്തിലേയ്ക്ക് വഴുതിവീഴുകയാണ് ചെയ്യുന്നത്. അതായത് അഹംബോധം (Ego) ഉപബോധ (Sub Conscious) ത്തിന്റെ സ്വപ്നഭൂമി സന്ദർശിക്കുന്നുവെന്ന് പറയാം. നാഡീരോഗികൾ (Neurotic Persons) പരപ്രേരണയില്ലാതെ സ്വാഭാവികമായിതന്നെ മോഹാലസ്യത്തിലേയ്ക്ക് വഴുതിവീഴും.

അഭ്യാസത്തിലൂടെ എത്തിച്ചേരുന്ന മോഹാലസ്യമാണ് സമാധി. ഹിസ്റ്റീരിയയുടെ ഒരു വകഭേദമാണത്. സമാധി അവസ്ഥയിൽ കാണുന്ന ദൃശ്യങ്ങൾക്ക് നാഡീരോഗികളുടെ സ്വപ്നങ്ങളേക്കാളോ, ഹിസ്റ്റീരിയയുടെ ഫലമായി ഉളവാകുന്ന മായികഭ്രമങ്ങളേക്കാളോ, ദിവ്യത്വമൊന്നുമില്ല. അവ ദിവ്യന്റെ ആഗ്രഹങ്ങളുടെ പ്രതിരൂപങ്ങളാണ്. മിസ്റ്റിക് ദർശനങ്ങൾ ഉണ്ടാവണമെങ്കിൽ മനസ്സിന്റെ പ്രവർത്തനങ്ങളെ അവതാളത്തിലാക്കിയാൽ മാത്രംമതി.

ബോധത്തിന്റെ പരമകാഷ്ഠയെന്നും, മനസ്സിന്റെ ഗ്രാഹ്യശേഷിക്ക് അതീതമായ യാഥാർത്ഥ്യങ്ങളുടെ അനുഭവമെന്നും വിശ്വസിക്കപ്പെടുന്ന അവസ്ഥ വാസ്തവത്തിൽ മാനസ്സികമായ ഒരു പ്രതിപ്രവർത്തനം മാത്രമാണ്. ഈ അവസ്ഥയിൽ ബൗദ്ധികപ്രവർത്തനത്തിന്റെ കേന്ദ്രമായ സെറിബ്രൽ കോർട്ടെക്സിന്റെ പ്രവർത്തനം താൽക്കാലികമായി നിൽക്കുന്നു. പിന്നീട് മാനസികപ്രവർത്തനങ്ങൾ മസ്തികത്തിന്റെ അടിത്തറയായ തലാമസിൽ മാത്രമേ നടക്കുന്നുള്ളൂ. നാഡീവ്യൂഹത്തിന്റെ വളരെ പ്രാഥമികമായ, ജൈവപരമായ പ്രവർത്തനങ്ങൾ ശുദ്ധമായ മാനസിക പ്രവർത്തനങ്ങൾക്കുമേൽ ആധിപത്യം നേടുന്നു എന്നർത്ഥം.

യുക്തിവിചാരം നടക്കുന്നത് സെറിബ്രൽ കോർട്ടെക്സിലാണ്. മസ്തിഷ്കത്തിന്റെ ആ ഭാഗം പ്രവർത്തനരഹിതാവസ്ഥയിൽ ആയിരിക്കു മ്പോൾ മാനസികപ്രവർത്തനങ്ങൾക്കുമേലുള്ള എല്ലാ ബൗദ്ധിക നിയന്ത്ര ണങ്ങളും അപ്രത്യക്ഷമാകുന്നു. നാഡീപരമായ റിഫ്ളെക്സുകളുടെയും പരസ്പരോദ്ദീപനങ്ങളുടെയും സ്വാധീനത്തിൻ കീഴിൽ ഒരു കാലിഡോസ് കോപ്പിലെന്നപോലെ, സഞ്ചിതമായ ബിംബങ്ങളുടെ തുടരെ മാറിക്കൊണ്ടി രിക്കുന്ന വിചിത്രദൃശ്യങ്ങളെ അഹംബോധം അഭിമുഖീകരിക്കുന്നു. അങ്ങനെ യുക്തിയുടെയും ധിഷണയുടെയും പ്രവർത്തനം താൽക്കാലിക മായി നിലയ്ക്കുന്നതോടെ, അന്ധവിശ്വാസങ്ങൾ ആധിപത്യം ചെലുത്തുന്ന,

സാംസ്കാരികമായും ജൈവപരമായും പ്രാകൃതമായ മാനസികാവസ്ഥ യിലേക്ക് തിരിച്ചുപോകുന്നു. അജ്ഞത സൃഷ്ടിച്ച മാനസികദൃശ്യങ്ങൾ സ്വയം അനുഭവിച്ച യാഥാർത്ഥ്യങ്ങളെപ്പോലെ പ്രത്യക്ഷപ്പെടുന്നു. നിഷേധിക്കപ്പെട്ട ചോദനകളും ദമനം ചെയ്യപ്പട്ട ഇച്ഛകളും മിസ്റ്റിക് ബിംബങ്ങളുടെയും ഹർഷോന്മാദത്തിന്റെയും ഉദാത്തീകൃത രൂപങ്ങളിൽ പുറത്തുവരുന്നു.

അതുകൊണ്ട്, മതാനുഭൂതിയിലൂടെ എത്തിച്ചേർന്ന പരമാനന്ദാ വസ്ഥയിൽ, ധൈഷണികമായി, മനുഷ്യൻ താഴ്ന്ന മാനസ്സിക നിലവാരത്തിലേക്ക് ആഴ്ന്നുപോവുകയാണ്; അല്ലാതെ ബോധത്തിന്റെ പരിധിക്കപ്പുറത്തേക്ക് ഉയരുകയല്ല. മനുഷ്യനിലെ അതിമാനുഷനെ സാക്ഷാൽക്കരിക്കണമെങ്കിൽ ബോധമനസ്സിന്റെ എല്ലാ പ്രവർത്തനങ്ങളും അവസാനിക്കണമെന്നാണ് സിദ്ധാന്തം. സെറിബ്രത്തിന്റെ പ്രവർത്തന രാഹിത്യത്താൽ ബോധപൂർവ്വമായ മാനസിക പ്രവർത്തനങ്ങളെല്ലാം നിലയ്ക്കുന്നതോടൊപ്പം ജൈവപരമായ റിഫ്ളെക്സ് പ്രവർത്തനങ്ങൾ പരമാധികാരം നടത്തുന്ന അതിപ്രാക്തനമായ മാനസികാവസ്ഥയിലേയ്ക്ക് നിപതിക്കുന്നുവെന്നും ആധുനിക ശരീരശാസ്ത്രം ചൂണ്ടിക്കാണിക്കുന്നു. ആ അവസ്ഥയിൽ മനുഷ്യൻ ദൈവത്തോടല്ല, മൃഗത്തോടാണ് കൂടുതൽ അടുക്കുന്നത്. ബോധമനസ്സിനെ അടിച്ചമർത്തുന്നതിലൂടെ വിമോചിത മാകുന്ന ദൈവികശക്തി യഥാർത്ഥത്തിൽ, ദൈവികമോ നിഗൂഢമോ അല്ലാത്ത ഒന്നാണ്. മനുഷ്യനിൽ മാത്രമല്ല, ജീവികളിലെല്ലാമുള്ള ജൈവശക്തിയാണത്; അതാകട്ടെ, ഭൗതികോർജ്ജത്തിന്റെ ഒരു രൂപമാണുതാനും. ബോധം കൈവരിക്കുന്നതിനുമുമ്പ് ജീവൻ മൃഗശക്തി മാത്രമായിരുന്നു; മാനുഷികം പോലുമായിരുന്നില്ല.

ജീവനും മനസ്സുമല്ലാത്ത, ആനുഭവികഗണ (Empirical Category) ത്തിൽപ്പെടുന്ന മറ്റു ശക്തികളൊന്നും മനഷ്യശരീരത്തിൽ ഇല്ല. മതാനുഭവത്തിന്റെ വിഷയവസ്തു (Object) ആനുഭവികഗണത്തിൽ പെടുന്ന ഒന്നായിരിക്കണം; അല്ലാത്തപക്ഷം അനുഭവത്തെക്കുറിച്ച് സംസാരിക്കു ന്നത് അസംബന്ധമായിരിക്കും. യോഗദർശനം ജീവനെ (പ്രാണനെ) ആത്മാവിൽ നിന്നും മനസ്സിൽ നിന്നും വ്യതിരിക്തമായിക്കാണുമ്പോൾ, ഗീത അവയെ അനന്യമായികരുതുന്നു. ആത്മാവിനെക്കുറിച്ചുള്ള ആശയം സർവ്വാത്മവാദ (Animism) ത്തിൽ അധിഷ്ഠിതമാണ്. ജൈവപ്രതിഭാസ ങ്ങളിൽ നിന്നാണ് ആത്മാവിന്റെ അസ്തിത്വം അനുമാനിക്കപ്പെടുന്നത്. അതുകൊണ്ട് ദിവ്യശക്തി എന്നത് ജീവൻതന്നെയാണ്.

മനുഷ്യനിൽ യുക്തിബോധം, ബുദ്ധിശക്തി എന്നീ ആത്മീയ ഗുണങ്ങളായി വികസിക്കുന്ന മൃഗസഹജമായ ഊർജ്ജമാണ് 'ശക്തി'. അതുകൊണ്ട് മതാനുഭവം എന്നത് മനുഷ്യനിലുള്ള മൃഗത്തിന്റെ അനുഭവമാണ്. രോഗാതുരമായ അവസ്ഥയുടെ ഫലമായി ജന്തുവാസന കൾ ഉദാത്തീകരിക്കപ്പെടുക മാത്രമാണ് ചെയ്യുന്നത്.

കൃത്രിമമായി സൃഷ്ടിക്കപ്പെട്ട ഉപബോധാവസ്ഥയിൽ അഹംബോധം (Ego) ജീവശക്തിയുടെ യാന്ത്രികമായ പ്രവർത്തനത്തെയാണ് അനുഭവിച്ചറിയുന്നത്. മാനസിക ജീവിതത്തിന്റെ അടിത്തറയായ നാഡീവ്യൂഹത്തിന്റെ അനൈച്ഛിക പ്രവർത്തനങ്ങൾ (Reflex actions) മാനസികം എന്നതിനേക്കാൾ ജൈവികമായ പ്രതിഭാസമാണ്. മനുഷ്യനിലെ ദിവ്യശക്തിയുടെ സ്വതന്ത്രമായ പ്രവാഹത്തിന് വിഘാതമാണ് ബോധമനസ്സ് എന്നു കരുതുകയാണെങ്കിൽ, ദിവ്യശക്തിയും ബുദ്ധിരഹിതമായ ജീവന്റെ മൃഗീയശക്തിയും അഭിന്നമാണെന്നു പറയേണ്ടിവരും. മനുഷ്യനെ താഴ്ന്നതരം ജന്തുക്കളിൽ നിന്നു വ്യതിരിക്തനാക്കുന്നത് അവന്റെ ബുദ്ധി ശക്തിയാണ്. അതാകട്ടെ ബോധമനസ്സിന്റെ ധർമ്മവുമാണ്. അതുകൊണ്ട് ബോധമനസ്സിന്റെ അടിച്ചമർത്തൽ അതിമാനുഷ (Super-Human) ന്റെയല്ല, മറിച്ച് അർദ്ധമാനുഷ (Sub-Human) ന്റെ മാനസികാവസ്ഥയിലേയ്ക്കാണ് നയിക്കുക. അതീതബോധം (Super-Consciousness) എന്നത് ഒരു സങ്കൽപ്പം മാത്രമാണ്; ഉപബോധ (Sub-Consciousness) ത്തെയാണ് വാസ്തവത്തിൽ അത് സൂചിപ്പിക്കുന്നത്.

നിഗൂഢചൈതന്യവാദം (Vitalism) സത്താപര (Ontological) മായ അടിത്തറയില്ലാത്ത ശുദ്ധമായ താത്ത്വിക സങ്കൽപ്പമാത്രമാണ്. ജീവനശക്തി (Vital force) യിൽ അന്തർഹിതമാണ് ബുദ്ധിശക്തിയെന്ന് ഉയർന്നതരം ജന്തുക്കളുടെ മാനസികവ്യാപാരം തെളിയിക്കുന്നതായി അത് വാദിക്കുന്നു. ആധുനിക ജീവശാസ്ത്രം നിഗൂഢചൈതന്യവാദത്തിന്റെ മുൻവിധികളിൽ നിന്ന് മുക്തമായി കഴിഞ്ഞിട്ടുണ്ട്. വികസിതമായ മസ്തിഷ്കമുള്ള ഉയർന്നതരം ജന്തുക്കളിലൊഴിച്ച്, മറ്റുള്ള ജീവികളിലും ജീവൻ അന്ധമായ ഒരു ചോദനയായിട്ടാണ് പ്രവർത്തിക്കുന്നത്. ജീവന് ഒരു ലക്ഷ്യം, ബുദ്ധി ചാർത്തിക്കൊടുക്കുന്ന നിഗൂഢചൈതന്യവാദത്തിന് അനുകൂലമായ ആനുഭവികമായ തെളിവുകളൊന്നുംതന്നെയില്ല.

സയുക്തികമായ സർവ്വേശ്വരവാദം (Pantheism) തലകീഴാക്കിയ ഭൗതികവാദമാണ്. പദാർത്ഥമെന്നോ ആത്മാവെന്നോ പരസ്പരം മാറ്റി വിളിക്കാൻ കഴിയുന്ന ഒരൊറ്റ സത്തയിലേയ്ക്ക് ലോകം ചുരുക്കപ്പെടുമ്പോൾ ശരീരം, മനസ്സ്, ആത്മാവ്, ബുദ്ധി, അന്തർജ്ഞാനം എന്നിവ തമ്മിലുള്ള വ്യതിരിക്തതകളെല്ലാം അർത്ഥരഹിതമായിത്തീരുന്നു. മതാനുഭവത്തിന് ദ്വൈതാവസ്ഥ ആവശ്യമാണ്. വിശ്വചൈതന്യ (World-Spirit) ത്തിൽ വിലയം പ്രാപിക്കണമെങ്കിൽ വ്യക്തിചൈതന്യം ശരീരത്തിന്റെ ബന്ധനത്തിൽ നിന്ന് സ്വയം വിമോചിതമാകണം. ശരീരത്തിന് അസ്തിത്വമില്ലെങ്കിൽ അതിന് ബന്ധനത്തിന്റെ ഉപാധിയാകാനും കഴിയില്ല. താർക്കികമായ ഈ തകരാറ് അദ്വൈതവേദാന്തത്തെ അസംബന്ധമായ ഒരവസ്ഥയിലേയ്ക്ക് നയിക്കുന്നു. ശങ്കരാചാര്യർ തന്നെ മായ യാഥാർത്ഥ്യമാണെന്നു പ്രഖ്യാപിച്ചു! ഒരേ സമയംതന്നെ ലോകം എങ്ങനെ യാഥാർത്ഥ്യവും മായയും ആകും ?

ശരീരക്രിയാശാസ്ത്രപര (Physiologically) മായി, മാനസിക പ്രവർത്തനം എന്നത് ആന്തരികമോ ബാഹ്യമോ ആയ ഉദ്ദീപന (Stimuli) ങ്ങളിലൂടെ വിമോചിക്കപ്പെടുന്ന നാഡീപരമായ ഊർജ്ജത്തിന്റെ വിനിയോഗമാണ്. സാധാരണ അവസ്ഥയിൽ മനസ്സ് ധാരാളം കാര്യങ്ങളിൽ വ്യാപൃതമായിരിക്കും. വിമോചിതമായ ഊർജ്ജം വ്യത്യസ്തദിശ കളിലേയ്ക്ക് പ്രവഹിക്കപ്പെടുന്നു. വിനിയോഗിച്ച ഊർജ്ജത്തിനു പകരമായി, നാഡീകോശങ്ങൾ ശേഖരിച്ചുവെച്ച ഊർജ്ജം നിരന്തരം നിറയ്ക്കപ്പെടുന്നതുകൊണ്ട് സെറിബ്രത്തിന്റെ പ്രവർത്തനം സന്തുലിത മായി നടക്കുന്നു. ഒരു പ്രത്യേക കാര്യത്തിൽ മാത്രം ശ്രദ്ധകേന്ദ്രീകരിക്കു മ്പോൾ ഈ സന്തുലിതാവസ്ഥ തകരാറിലാകുന്നു. ഒരു പ്രത്യേക തരത്തിൽ പ്പെട്ട ഒരു കൂട്ടം ന്യൂറോണുകൾ മുഴുവൻ ഊർജ്ജത്തെയും വിനിയോഗി ക്കുന്നു. തന്മൂലം മസ്തിഷ്കത്തിന്റെ മറ്റു ഭാഗങ്ങൾ ആന്തരികമായി ഉദ്ദീപിക്കപ്പെടുന്നില്ല. അതേസമയം, ഒരു പ്രത്യേക കാര്യത്തിൽ മാത്രം അമിതമായി ശ്രദ്ധ കേന്ദ്രീകരിക്കുകമൂലം ബാഹ്യഉദ്ദീപനങ്ങൾ അറിയാനും അവയ്ക്ക് കഴിയുന്നില്ല. ആന്തരികവും ബാഹ്യവുമായ ഉദ്ദീപനങ്ങളുടെ അഭാവം നിമിത്തം ഊർജ്ജം വിമോചിക്കപ്പെടുന്നുമില്ല. ഒരു പ്രത്യേക വിഭാഗം ന്യൂറോണുകൾ ഒഴിച്ചുള്ള മസ്തിഷ്കത്തിന്റെ എല്ലാ ഭാഗങ്ങളു ടെയും പ്രവർത്തനം താൽക്കാലികമായി നിലയ്ക്കുന്നു. ആ ന്യൂറോണു കൾതന്നെ ഉള്ള ഊർജ്ജം മുഴുവനും ഉപയോഗിക്കുന്നതുകൊണ്ട് തളരുന്നു. ഹിപ്നോട്ടിസത്തിനു വിധേയനായ വ്യക്തിയുടെ ശ്രദ്ധ ഒരു പ്രത്യേക കാര്യത്തിൽ മാത്രം കേന്ദ്രീകരിക്കുന്നതുകൊണ്ട് അയാൾ അത്തരമൊരു ഭാഗികമായ അബോധാവസ്ഥയിൽ അകപ്പെടുന്നു.

ഹിപ്നോട്ടിക് അവസ്ഥ എന്നത് യഥാർത്ഥത്തിൽ കൃത്രിമമായി സൃഷ്ടിക്കപ്പെട്ട ക്ഷണികമായ ഹിസ്റ്റീരിയയാണ്. ഹിസ്റ്റീരിയാ രോഗികൾക്ക് ഒരേസമയം ഒന്നിലധികം ആശയങ്ങൾ ഉൾക്കൊള്ളാൻ കഴിയില്ല. ആശയങ്ങൾ തമ്മിലുള്ള ബന്ധത്തിന്റെ അഭാവത്തിൽ യുക്തിവിചാരം സാദ്ധ്യവുമല്ല.

സാധാരണയായി മനസ്സ് എല്ലായ്പ്പോഴും പരസ്പരം പരിശോധി ക്കുകയും തിരുത്തുകയും ചെയ്യുന്ന കുറെ ആശയങ്ങളിൽ വ്യാപൃത മായിരിക്കും. അവയിൽ ഒന്നിന് പ്രാമുഖ്യം ഉണ്ടാവാം. വാസ്തവത്തിൽ തീവ്രമായ മാനസിക പ്രവർത്തനം എന്നത് ഒരൊറ്റ ആശയത്തിൽ മാത്രം മനസ്സിനെ ഏകാഗ്രമാക്കലാണ്. ഇത് തളർച്ചയിലേക്ക് നയിക്കുന്നു. തീവ്രമായ മാനസിക പ്രവർത്തനം നാഡീ ഊർജ്ജത്തിന്റെ വൻതോതി ലുള്ള വിമോചനവും വിനിയോഗവുമാണ്. മാനസികമായ അസന്തുലിതാ വസ്ഥയേക്കാൾ ശാരീരികമായ ശക്തിക്ഷയം മൂലം അപൂർവ്വമായി ഉണ്ടാകുന്ന നാഡീപരമായ തകർച്ചയിൽ ഒഴികെ, തീവ്രമായ മാനസിക പ്രവർത്തനത്തിൽ നിന്നുണ്ടാകുന്ന തളർച്ച അബോധാവസ്ഥയെ സൃഷ്ടിക്കുന്നില്ല. കാരണം, യുക്തിവിചാരത്തിൽ എല്ലായ്പ്പോഴും

ഒന്നിലധികം ആശയങ്ങൾ അന്തർഭവിച്ചിരിക്കുന്നതിനാൽ അതൊരിക്കലും ഒരൊറ്റ കാര്യത്തിൽ മാത്രം ശ്രദ്ധകേന്ദ്രീകരിക്കുന്നില്ല. യുക്തിവിചാരത്തിന്റെ കാമ്പുതന്നെ ഒരാശയത്തെ മറ്റാശയങ്ങളുടെ വെളിച്ചത്തിൽ പരിശോധിക്കുകയും പരസ്പരം ബന്ധിപ്പിക്കുകയുമാണ്. വൈചാരികതയ്ക്കു പകരം വൈകാരിക താൽപര്യത്തിൽ അധിഷ്ഠിതമായതുകൊണ്ട് മറ്റെല്ലാ ആശയങ്ങളെയും ഒഴിവാക്കി ഒരൊറ്റ ആശയത്തിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കലാണ് ഹിസ്റ്റീരിയ്ക്കും ഹിപ്നോട്ടിക് അവസ്ഥകൾക്കും പൊതുവായുള്ള സവിശേഷത.

ശ്രീരാമകൃഷ്ണപരമഹംസരുമായി ബന്ധപ്പെട്ട കഥയെടുക്കുക. ഏതെങ്കിലും ഒരു ലോഹവസ്തുവിൽ തൊട്ടാൽ അദ്ദേഹത്തിന്റെ കൈ മരവിക്കുമായിരുന്നു. അദ്ദേഹത്തിന്റെതന്നെ അഭിപ്രായപ്രകാരം ആ ശ്രദ്ധേയമായ പ്രതിഭാസത്തിന്റെ കാരണം, ലൗകികതയുടെ അടയാളമായി അദ്ദേഹം കണക്കാക്കുന്ന പണത്തോടുള്ള വെറുപ്പാണ്. ഒരു പ്രാണി കണ്ണിനടുത്തേക്കുവരുമ്പോൾ കണ്ണിമചിമ്മുന്നതുപോലെയുള്ള ഒരു അനൈച്ഛിക പ്രവർത്തനമാണിത്. സങ്കീർണ്ണമായ മറ്റെല്ലാ അനൈച്ഛിക പ്രവർത്തനങ്ങളേയും പോലെ കൈയിന്റെ മരവിക്കലും ഒരു മസ്തിഷ്ക പ്രക്രിയയെ –മാനസിക പ്രവർത്തനം– തുടർന്നാണുണ്ടാകുന്നത്. പണം ചീത്തയാണ്; അത് കൈവശം വെയ്ക്കുന്നവർ ആത്മീയ ജീവിതത്തിനു ദോഷകരമായ ലൗകികതയിൽ അകപ്പെടുന്നു; അതുകൊണ്ട് അതിനെ വർജ്ജിക്കണം. ഇത് പൂർണ്ണമായ താർക്കിക അനുമാനപ്രക്രിയയാണ്. എന്നാൽ ഈ പ്രക്രിയ നടക്കുന്നത്, പണത്തോടുള്ള വെറുപ്പ് എന്ന വൈകാരിക ഉപരിഘടനയാൽ പൂർണ്ണമായും ഭരിക്കപ്പെടുന്ന ഉപബോധമനസ്സിലാണ്. പണത്തോടുള്ള അദ്ദേഹത്തിന്റെ വെറുപ്പിന്റെ യുക്തിപരമായ അടിസ്ഥാനം ഒളിഞ്ഞുകിടക്കുന്ന ഉപബോധമനസ്സിൽ നിന്നുവരുന്ന നിർദ്ദേശത്തിന്റെ ഫലമായ ഹിപ്നോസിസാണത്.

പണത്തെ തൊടുന്നത് ഒഴിവാക്കാനുള്ള ആഗ്രഹം ബുദ്ധിപൂർവ്വം കൈക്കൊണ്ടതാണെങ്കിൽ ലോഹസ്പർശനം ഭൗതികമായ റിഫ്ളക്സിനെ സൃഷ്ടിക്കില്ല; കാരണം, ബുദ്ധി പണത്തെ ലോഹത്തിൽനിന്ന് വേർതിരിച്ചുകാണും. ഒരു നാണയത്തെ വെറുമൊരു ലോഹത്തുണ്ടായി കണക്കാക്കുകയും ആ ലോഹത്തുണ്ടിനെ മറ്റേതൊരു പദാർത്ഥശകലമായി കരുതുകയും ചെയ്യുന്നത് അമൂർത്തചിന്തയാണ്–പ്രായോഗിക വീക്ഷണത്തിൽ തെറ്റാണെങ്കിലും. നാണയങ്ങൾ ലോഹനിർമ്മിതമായതുകൊണ്ട് ഏതെങ്കിലും ഒരുലോഹത്തെ വെറുതെ ഒന്നു തൊടുകമാത്രം ചെയ്താൽ തൊടുന്നയാൾ ദുഷിക്കും എന്ന വിശ്വാസം തീർത്തും അയുക്തികമാണ്. പണത്തിന്റെ തിന്മയെക്കുറിച്ചുള്ള മൂല ആശയം അയുക്തികമായ വൈകാരികതയിൽ പൂർണ്ണമായും നഷ്ടപ്പെടുന്നു. ഏതെങ്കിലും ലോഹത്തിൽ തൊട്ടാൽ കൈമരവിക്കുന്നത് വൈകാരികാധിക്യത്താലുണ്ടാകുന്ന ഹിസ്റ്റീരിയയുടെ ലക്ഷണമാണ്. ഏതെങ്കിലും

ആത്മീയശക്തിയാണ് അത് സൃഷ്ടിക്കുന്നതെന്ന് കരുതുന്നത് ആത്മീയ ശക്തി എന്ന ആശയത്തെ തരംതാഴ്ത്തലാണ്. ഭൗതികവസ്തുവിൽ നിന്നുള്ള ഗുണപരമായ വ്യതിരിക്തതയാണ് ആത്മീയശക്തിയെന്ന ആശയത്തിന്റെ സത്ത.

കൈയിന്റെ മരവിപ്പിന്, അത് ഒരു വിശുദ്ധന്റേതാണെങ്കിൽപോലും, ശാരീരകമായ ഒരു കാരണം ഉണ്ടായിരിക്കും. അത് സ്വാഭാവികമായ റിഫ്ളക്സ് പ്രവർത്തനം അല്ലാത്തതുകൊണ്ട് അതിനു രോഗനിദാന (Pathological) പരമായ കാരണമാണ് ഉള്ളതെന്ന് വ്യക്തമാണ്. പ്രത്യക്ഷമായ ഭൗതികകാരണം–ഉദാഹരണത്തിന്, ശക്തമായ വൈദ്യുതാഘാതം– ഇല്ലാത്തതുകൊണ്ട് അതു മനോരോഗ നിദാനശാസ്ത്രപര (Psycho-pathological) മായ ഒന്നാണെന്ന് സ്പഷ്ടമാണ്. വികാരാധിക്യത്താൽ യുക്തി വിചാരം പൂർണ്ണമായും ഇല്ലാതായ രോഗാതുരമായ മാനസികാവസ്ഥയാണ് അതിനുകാരണം; അബോധപൂർവ്വമായ സ്വയം പ്രബോധന (Auto-Suggestion) ത്താൽ ഹിസ്റ്റീരിയയുടെ ലക്ഷണം ഉൽപാദിപ്പിക്കപ്പെടുകയാണ്.

വികാരം എന്നത് ഒരു ജൈവധർമ്മമാണ്. വികാരാധികൃത്താൽ ശരീരത്തിന്റെ സ്വഭാവികപ്രവർത്തനം തകരാറിലായേക്കാം. മസ്തിഷ്ക ത്താൽ കൈകാര്യം ചെയ്യപ്പെടുന്ന നാഡീസംബന്ധമായ പ്രവർത്തന ത്തിന്റെ ബുദ്ധിപൂർവ്വമായ നിയന്ത്രണത്തിന്റെ അഭാവത്തിലാണ് അസ്വാഭാവികമായ ശാരീരിക പെരുമാറ്റങ്ങൾ ഉണ്ടാകുന്നത്. ഈ നിയന്ത്രണത്തിന്റെ അഭാവത്തിൽ, വിമോചിതമായ നാഡീ ഊർജ്ജം തുല്യമായ അളവിൽ വിതരണം ചെയ്യപ്പെടുന്നില്ല. അമിതമായി പ്രദാനം ചെയ്യപ്പെട്ട ഊർജ്ജം സ്വാഭാവികമായ പ്രതികരണത്തിന്റെ ചരണപഥങ്ങളെ കവിഞ്ഞൊഴുകുന്നു. കൂടാതെ, പ്രത്യക്ഷമായ കാരണമില്ലാത്ത റിഫ്ളെക്സ് പ്രവർത്തനങ്ങൾക്ക് ഇടയാക്കുകയും ചെയ്യുന്നു.

യോഗാനുഭൂതി (Mystic experience) യുടെ സൂചനകളെന്ന് വിശ്വസി ക്കപ്പെടുന്ന അസാധാരണമായ ശാരീരിക പെരുമാറ്റങ്ങളുടെ ശരീരക്രിയാ ശാസ്ത്രപരമായ വിശദീകരണമാണത്. അവ പ്രത്യക്ഷപ്പെടുന്ന വൈകാരി കാവസ്ഥ ആത്മീയ ഔന്നത്യത്തിന്റെ അവസ്ഥയല്ല; മറിച്ച് മനോരോഗ പരമായ അധഃപതനമാണ്. ബോധപൂർവ്വമായ മാനസിക പ്രവർത്തനം താൽക്കാലികമായി നിറുത്തപ്പെടുന്നു; ജൈവപ്രക്രിയകളുടെ താളം തെറ്റുന്നു.

ശാസ്ത്രീയമായ അന്വേഷണ മനോഭാവം സ്വീകരിക്കുക യാണെങ്കിൽ യോഗിയുടെയും രോഗിയുടെയും അസ്വാഭാവികാനുഭവ ങ്ങൾക്ക് കാരണം ഒന്നുതന്നെയാണെന്നു കാണാനാവും. രോഗത്താലോ ഒരു പ്രത്യേക ആശയത്തോടുള്ള പക്ഷപാതത്താലോ സംഭവിച്ച ബുദ്ധിയുടെ മരവിപ്പിന് ആനുപാതികമായി നിർദ്ദേശങ്ങൾക്കു വിധേയമാവാനുള്ള മനോരോഗനിദാനാവസ്ഥയാണത്. രോഗിയുടെ വിവേചനശേഷിയെ തടഞ്ഞുനിർത്തുന്നതിലൂടെ വിധേയപ്രവണത

വളരെയധികം വർദ്ധിക്കപ്പെടുന്നുവെന്നത് മനോരോഗ ചികിത്സാ ശാസ്ത്രത്തിന്റെ പൊതുവായ ഒരു നിഗമനമാണ്. ഇക്കാര്യത്തിന് അന്ധവിശ്വാസം, മുൻവിധിയിൽ അധിഷ്ഠിതമായ ആശയങ്ങൾ എന്നിവയേക്കാൾ ഫലപ്രദമായ മറ്റൊന്നില്ല. മതവിശ്വാസികളുടെ മാനസികഘടനയിൽ നിർദ്ദേശങ്ങൾ അന്തർഹിതമായിരിക്കുന്നതിനാൽ, പ്രത്യേകിച്ചും അവർ പ്രബോധനങ്ങൾക്ക് വഴങ്ങുന്നവരാണ്. യോഗാനുഭൂതി എന്നു വിളിക്കപ്പെടുന്ന ഹിപ്നോട്ടിക് അവസ്ഥ സൃഷ്ടിക്കുന്നതിന് ആവശ്യമായ സ്വയം പ്രബോധനം (Auto-Suggestion) പ്രദാനം ചെയ്യപ്പെടുന്നത് ബോധപൂർവ്വമായ വിശ്വാസത്താലോ അബോധ പ്രവണതയാലോ ആണ്. ഒരു നിഗൂഢലോകം തന്റെ ഉള്ളിൽത്തന്നെ ഉണ്ടെന്ന് ഉറച്ചു വിശ്വസിക്കുകയും, ആ വിശ്വാസം അജ്ഞതയുടെ അനുഗ്രഹത്താൽ വേണ്ടത്ര ബലപ്പെടുകയും ചെയ്യുമ്പോൾ അയാൾ അത് 'അനുഭവിക്കു'ക തന്നെ ചെയ്യും.

മാനസിക ജീവിതത്തിന്റെ ഒളിച്ചുവെയ്ക്കപ്പെട്ട ഭാഗങ്ങളെല്ലാം ഹിപ്നോട്ടിക് അവസ്ഥയിൽ അഹംബോധ (Ego) ത്തിനു വെളിപ്പെടുന്നു. യോഗാനുഭൂതി എന്നത് അഹംബോധത്തിന്റെ ഇരുണ്ട അറകളിലേയ്ക്കുള്ള ഒരെത്തിനോട്ടമാണ്; അബോധപൂർവ്വമായോ ബോധപൂർവ്വമായോ അടിച്ചമർത്തപ്പെട്ട സഹജവാസനകളെ പ്രതിനിധാനം ചെയ്യുന്ന വികലദൃശ്യങ്ങളാൽ നിബിഡമാണ് മാനസിക ജീവിതത്തിന്റെ ആ ഇരുട്ടറകൾ.

യോഗാനുഭൂതിവേളയിൽ സത്യസന്ധരായ യോഗികളെ മനോരോഗനിദാന ശാസ്ത്രപരമായ വിദഗ്ദ്ധ നിരീക്ഷണത്തിന് വിധേയരാക്കുകയാണെങ്കിൽ മതാനുഭവത്തിന്റെ മനഃശാസ്ത്രത്തെക്കുറിച്ച് വളരെ രസകരമായ പല അറിവുകളും ലഭിക്കും. ഹിപ്നോട്ടിക് അവസ്ഥയിൽ അവരെക്കൊണ്ട് അനുഭവത്തിന്റെ ഉള്ളടക്കത്തെ ഉദാത്തവൽക്കരിക്കാതെ പറയിപ്പിക്കാൻ കഴിയും. ഉണർന്നെണീക്കുമ്പോൾ, അവർ ഹിപ്നോട്ടിക് അവസ്ഥയിൽ പറഞ്ഞതെല്ലാം മറക്കുകയും ദമനം ചെയ്യപ്പെട്ട ആഗ്രഹങ്ങളുടെ അബോധപൂർവ്വമായ ഉദാത്തവൽകൃതരൂപങ്ങളായ മതാത്മക ആശയങ്ങളിലേയ്ക്കുതന്നെ തിരിച്ചുപോകുകയും ചെയ്യും എന്നത് തീർച്ചയാണ്.

പ്രാചീനയവനൻമാർ ഹിസ്റ്റീരിയയെ ലൈംഗികതയുമായി ബന്ധപ്പെടുത്തി. ആധുനിക മനഃശ്ശാസ്ത്രം അതിപ്രധാന ആവേഗങ്ങൾ (Vital Impulses) തമ്മിലുള്ള സംഘർഷത്തിലാണ് ഹിസ്റ്റീരിയയുടെ മൂലകാരണത്തെ കണ്ടെത്തുന്നത്. ആ ആവേഗങ്ങളിലൊന്ന് അടിച്ചമർത്തപ്പെട്ട ലൈംഗികതയാണ്. യോഗാനുഭൂതിയിലേയ്ക്കുള്ള വഴിയാണ് ലൈംഗികാവേഗത്തിന്റെ അടിച്ചമർത്തൽ എന്ന് വിശ്വസിക്കപ്പെടുന്നു. അടിച്ചമർത്തപ്പെട്ട തൃഷ്ണയുടെ മനോബിംബങ്ങളാൽ എല്ലാ വിശുദ്ധന്മാരും ദിവ്യന്മാരും വേട്ടയാടപ്പെട്ടുകൊണ്ടിരുന്നു എന്നത്

പ്രസിദ്ധമാണ്. ദേവലോക രാജധാനിയിൽ നിന്ന് നിയോഗിക്കപ്പെട്ട മോഹിനിമാരുടെ ദർശനത്താൽ അവരുടെയെല്ലാം തപസ്സിനു വിഘ്നം നേരിട്ടിരുന്നു. ലൈംഗികാവേഗത്തിന്റെ അടിച്ചമർത്തൽ എന്തിലേയ്ക്കാണ് നയിക്കുന്നതെന്ന് അറിയുന്ന ഒരാൾക്ക് യോഗാനുഭവത്തെ ഹിസ്റ്റീരിയയുടെ മായികഭ്രമമായിട്ടല്ലാതെ പരിഗണിക്കാനാവില്ല.

ഇന്ത്യൻ മതജീവിതം ഉദാത്തവൽക്കരണങ്ങളിൽ സമ്പന്നമാണ്. അത് ലൈംഗികവേഗത്തിന്റെ അടിച്ചമർത്തലിന് വളരെയധികം പ്രാധാന്യം കൽപ്പിക്കുന്നുണ്ട്. വൈഷ്ണവരെപ്പോലുള്ള ചില മതവിഭാഗങ്ങളുടെ അനുഷ്ഠാനങ്ങൾ മുഴുവനും അത്തരം ഉദാത്തവൽക്കരണങ്ങൾ കൊണ്ട് വിന്യസിക്കപ്പെട്ടവയാണ്. ശാരീരികമായ ഒരാവശ്യം എന്ന നിലയ്ക്കല്ലാതെ, മതാനുഷ്ഠാനത്തിന്റെ ഭാഗമായി മൈഥുനകർമ്മം അനുഷ്ഠിക്കുന്ന താന്ത്രികന്മാരുമുണ്ട്. ലിംഗത്തെ ദൈവത്തിന്റെ പ്രതീകമാക്കുന്നതും ഉദാത്തീകരണത്തിന്റെ തീവ്രരൂപങ്ങളാണ്. എല്ലാ സ്ത്രീകളെയും അമ്മയായി കാണുന്നത് ലൈംഗികതയുടെ മറ്റൊരു രൂപമാണ്.

ലൈംഗികതയുടെ "മാതൃതത്ത്വ"ത്തിലേയ്ക്കുള്ള ഉദാത്തീകരണം രാമകൃഷ്ണപരമഹംസരെ വല്ലാതെ അലട്ടിയിരുന്നു. സ്ത്രീകളുടെ സാമീപ്യത്തിലുള്ള അദ്ദേഹത്തിന്റെ അസാധാരണ പെരുമാറ്റത്തിന്റെ കാരണം അതാണ്. തന്നെത്താനെ ഹിപ്നോട്ടിക് അവസ്ഥയിൽ എത്തുന്നതിന് ആവശ്യമായ സ്വയം പ്രബോധനത്തിന് ഈ മാതൃബോധം (Mother Complex) അദ്ദേഹത്തെ സഹായിച്ചു. ലൈംഗികാവേഗത്തിനു മേലുള്ള നിയന്ത്രണം എന്നനിലയിൽ അബോധപൂർവ്വമായി വികസിച്ച സോപാധിക റിഫ്ളക്സ് ആയിരുന്നു ആ വിചിത്രമായ പെരുമാറ്റം. ഒരു സ്ത്രീയെ കാണുകയോ തൊടുകയോ ചെയ്യുന്നതുകൊണ്ടുമാത്രം നോർമലായ ഒരു പുരുഷനിൽ ലൈംഗികവികാരം ഉണരുന്നില്ല. സാധാരണ മനുഷ്യരെപ്പോലും ദുഷിപ്പിക്കാൻ കഴിയാത്ത ഒരു സ്വാധീനത്തെ ഒഴിവാക്കാനായി വിശുദ്ധ പുരുഷൻ എന്തിനു മോഹനിദ്രയിലേയ്ക്ക് പലായനം ചെയ്യുന്നു ? ആ വിചിത്രസ്വഭാവം യോഗാത്മകമായ ഉയർച്ചയല്ല, മറിച്ച് ദയനീയമായ ഹിസ്റ്റീരിയയുടെ ലക്ഷണമാണ്. അദ്ദേഹത്തിന്റെ ഉപബോധപരമായ വൈകാരിക ജീവിതത്തിൽ ആവേഗങ്ങളുടെ സംഘർഷം വളര ശക്തമായിരിക്കണം. സംഘർഷം ഉഗ്രമാവുമ്പോൾ ഉദാത്തവൽക്കരണം കൂടുതൽ സ്പഷ്ടമാകുന്നു; അല്ലാത്തപക്ഷം ഭ്രാന്തായിരിക്കും ഫലം. ഉദാത്തവൽക്കരണം പൂർണ്ണമായും അബോധപൂർവ്വമായാണ് നടക്കുന്നത്. സ്ത്രൈണ ബിംബത്തിന്മേൽ– ഭാവനാപരമായ ''മാതൃതത്ത്വ'' ത്തിന്മേൽ–ഒരാളുടെ ഭക്തിയും ആരാധനയും അർപ്പിക്കുന്നത് ലൈംഗികാവേഗത്തെ ഉദാത്തവൽക്കരിക്കുന്നതിനുള്ള ക്ലാസിക്കൽ ദൃഷ്ടാന്തമാണ്.

വിഭക്തവ്യക്തിത്വം ഹിസ്റ്റീരിയയുടെ മറ്റൊരു ലക്ഷണമാണ്. ഹിപ്നോട്ടിക് അവസ്ഥയിലുള്ള കോമര (Spiritist mediums) ങ്ങളിൽ

മിക്കപ്പോഴും വിഭക്തവ്യക്തിത്വം സൃഷ്ടിക്കപ്പെടുന്നു. ജീവിതത്തിലെ ഒരു പ്രത്യേക കാലഘട്ടത്തെ സംബന്ധിച്ച ഓർമ്മകൾ നഷ്ടപ്പെടുകയും, താൻ തികച്ചും വ്യത്യസ്തനായ മറ്റൊരാളാണെന്ന് രോഗി സ്വയം വിശ്വസിക്കുകയും ചെയ്യുന്നു. പ്രസിദ്ധ വൈഷ്ണവസിദ്ധനായ ചൈതന്യന്റെ ജീവിതം അതിന് ഒരുത്തമ ദൃഷ്ടാന്തമാണ്. രാധയുടെ അവതാരമാണ് താൻ എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നതായി പറയപ്പെടുന്നു. അദ്ദേഹം മോഹനിദ്ര (Trance) യിൽ കൃഷ്ണന്റെ പുരാവൃത്തത്തിലെ ആ പ്രിയതമയുടെ ഭാഗം അഭിനയിച്ചിരുന്നു. തീർച്ചയായും അദ്ദേഹം താൻ ദൈവത്തിന്റെ പ്രേമഭാജനമാണെന്ന് സങ്കൽപ്പിച്ചിരുന്നു; അദ്ദേഹത്തിന്റെ മിസ്റ്റിക് അനുഭൂതിയുടെ ഉള്ളടക്കം ആ സങ്കല്പമായിരുന്നു. എന്തായാലും രോഗാഗ്രസ്തമായ വൈകാരികതയുടെ പ്രകാശനമായി പ്രത്യക്ഷപ്പെടുന്ന ലൈംഗികവികാരത്തിന്റെ അടിച്ചമർത്തൽ സൃഷ്ടിച്ച ഹിസ്റ്റീരിയയുടെ ലക്ഷണമായിരുന്നു അത്. പ്രകൃതിയെ എളുപ്പത്തിൽ കീഴ്പ്പെടുത്താനൊന്നും ആവില്ല. അതിനുമുതിർന്നാൽ പ്രകൃതിയുടെ പ്രതികാരം ആത്മീയമായി വിനാശകരമായിരിക്കും.

വൈഷ്ണവയോഗികൾ പോഷിപ്പിച്ച *സ്ത്രീഭാവം* മനഃശാസ്ത്രപരമായി ലൈംഗിക വികാരത്തിന്റെ വികലമായ പ്രകാശനമാണ്– സ്വവർഗ്ഗലൈംഗികതയുടെ. ഇപ്പോൾ മനോരോഗപരമായ ഒരു പ്രതിഭാസമെന്ന നിലയിൽ പരിഗണിക്കപ്പെടുകയും ചികിത്സിക്കപ്പെടുകയും ചെയ്യുന്ന അസാധാരണമായ ഈ വൈകാരികബന്ധത്തിൽ പങ്കാളികളിൽ ഒരാൾ താൻ ലൈംഗികമായി പരിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നുവെന്ന് സങ്കല്പിക്കുന്നു. യൗവ്വനാരംഭത്തിൽ തനിക്കനുയോജ്യമായ, ഇഷ്ടമുള്ള ഒന്നിനെ കണ്ടെത്താൻ കഴിയാത്തതിലുള്ള നിരാശയിൽ നിന്നുടലെടുക്കുന്ന വൈകാരികമായ അസാധാരണത ഹിസ്റ്റീരിയയെ സൃഷ്ടിക്കുന്നു. നീണ്ടകാലത്തെ നിരന്തരാനുശീലനത്തിലൂടെ അത് ആഴത്തിലുള്ള മനഃശ്ശാസ്ത്രപരമായ അടിത്തറയില്ലാത്ത ശാരീരികമായ ഒരു ശീലമായി മാറുകയും ചെയ്യുന്നു.

ചൈതന്യൻ ഹർഷോന്മാദാവസ്ഥയിൽ താൻ കൃഷ്ണന്റെ ആശ്ലേഷത്തിലമർന്നിരിക്കുകയാണെന്ന് സ്വപ്നം കാണാറുണ്ടായിരുന്നു. ചിലപ്പോൾ സാമ്പ്രദായിക ഹൈന്ദവരീതിയിൽ അദ്ദേഹത്തിന്റെ പാദങ്ങൾ താലോലിക്കുന്നതായും സ്വപ്നം കണ്ടിരുന്നു. അബോധപൂർവ്വമായ ലൈംഗികാഭിലാഷത്തിന്റെ ഇത്തരം ദൃശ്യങ്ങൾ ദൈവവുമായുള്ള നിഗൂഢസംയോഗമായി വ്യാഖ്യാനിക്കപ്പെടാം. അത്തരം അനുഭവങ്ങളിൽ ആത്മീയമായി യാതൊന്നുമില്ല. പാപമെന്നു പറഞ്ഞ് അബോധമനസ്സിലേക്ക് തുരത്തിയ സ്വാഭാവിക വികാരങ്ങളുടെ അസാധാരണമായ പൂർത്തീകരണമാണ് അവ.

മിസ്റ്റിക് അനുഭവത്തിനു ബ്രഹ്മചര്യം പാലിക്കേണ്ടത് അത്യാവശ്യമാണ്. അതിനു ലൈംഗികവികാരത്തെ അടിച്ചമർത്തണം. ഒരു

നൈസർഗിക വികാരത്തെ കൊല്ലാനാവില്ല. അതിനെ ഉപബോധമനസ്സിന്റെ അടിത്തട്ടിലേയ്ക്ക് ആട്ടിപ്പായിക്കുക മാത്രമാണ് ചെയ്യുന്നത്. അവിടെ അത് ഹാനികരമായിത്തീരുന്നു. അത് അവിടെ നിന്നും പുറത്തേക്കുവരാനും ബോധപൂർവ്വമായ മാനസിക ജീവിതത്തെ പല രൂപത്തിലും സ്വാധീനിക്കാനും ശ്രമിക്കുന്നു. നൈസർഗികവാസനകളുടെ നിയന്ത്രണം എന്നത് ഹാനികരമായ പ്രവർത്തിയല്ല. വാസ്തവത്തിൽ അവയുടെ ബുദ്ധിപൂർവ്വമായ നിയന്ത്രണം മനുഷ്യനെ മൃഗത്തിൽ നിന്ന് വ്യത്യസ്തനാക്കുന്നു. ആത്മീയവികാസത്തിന്റെ സത്ത എന്നത് സന്തുലിതമായ വൈകാരിക ജീവിതത്തിന് അനുയോജ്യമായ തരത്തിൽ നൈസർഗിക വികാരങ്ങളെ സംഘടിപ്പിക്കലാണ്. യുക്തിയാലും ബുദ്ധിയാലുമാണ് അത് ചെയ്യപ്പെടുന്നത്.

പ്രാകൃതവികാരത്തിലും കാമാസക്തിയിലുമുള്ള ഊർജ്ജത്തിന്റെ ധൂർത്തടിയെ ഒഴിവാക്കുന്നതിനുവേണ്ടി ഇന്ദ്രിയ നിഗ്രഹത്തിലൂടെ മാനസികവും ശാരീരികവുമായി ഒരാൾ സ്വയം നശിക്കേണ്ടതില്ല. ലൈംഗികവികാരം ശക്തവും അടിസ്ഥാനപരവും ആണെങ്കിലും മറ്റു വികാരങ്ങളുടെ പ്രവർത്തനത്താലും ബൗദ്ധിക വ്യാപാരത്താലും സ്വയം നിയന്ത്രിക്കപ്പെടുന്നുണ്ടെന്നത് തീർച്ചയാണ്. വ്യത്യസ്തതാൽപര്യങ്ങളുള്ള നോർമലായ എല്ലാ മനുഷ്യരുടെയും ലൈംഗികവികാരം ഒരളവുവരെ നിയന്ത്രിക്കപ്പെടുന്നുണ്ട്. ഉയർന്ന ബൗദ്ധികവ്യാപാരത്തിൽ ഏർപ്പെട്ടിരിക്കുന്ന ആളുകൾ മതപരിവേഷമുള്ള ബ്രഹ്മചാരികളെ അപേക്ഷിച്ച് ലൈംഗികവികാരത്തെക്കുറിച്ച് കുറച്ചേ ബോധവാൻമാരാകുന്നുള്ളു. നിങ്ങൾ ബോധപൂർവ്വം ഇല്ലാതാക്കാൻ ശ്രമിക്കുന്ന ഒരു വികാരത്തെക്കുറിച്ച് യഥാർത്ഥിൽ നിങ്ങൾക്ക് അബോധവാനായിരിക്കുവാൻ കഴിയില്ല. സമഗ്രമായ ആത്മീയ വികാസത്തിന് അനിവാര്യമായ നിയന്ത്രണം സ്വയമേവ നടക്കുന്ന ഒരു പ്രക്രിയയാണ്. അലസമനസ്സുകൾ മാത്രമേ പ്രാഥമിക വികാരങ്ങളാലും തൃഷ്ണകളാലും വശീകരിക്കപ്പെടുകയുള്ളു.

ആത്മീയവികാസത്തിനുള്ള കഴിവ് സ്വാഭാവികമായി മനുഷ്യനിലുണ്ടെങ്കിൽ, നൈസർഗിക വികാരങ്ങളുടെ പൂർത്തീകരണം ആത്മീയ വികാസത്തിന് എതിരാകാൻ കഴിയില്ല. ലൈംഗികത ജീവിതത്തിന്റെ അടിസ്ഥാനവികാരമായതുകൊണ്ട് അതിന്റെ പൂർത്തീകരണം മനുഷ്യന്റെ ശാരീരികവും ബൗദ്ധികവും വൈകാരികവുമായ സൗഖ്യത്തിന് അനിവാര്യമാണ്. അതിന്റെ അടിച്ചമർത്തൽ മാനസികവും ശാരീരികവുമായി ഹാനികരമായിരിക്കും. രോഗലക്ഷണങ്ങളായി അത് സ്വയം പ്രകടമാവുന്നു. അബോധപൂർവ്വമായ വിശ്വാസങ്ങളും ധാരണകളും അവയുടെ രൂപത്തെ നിർണ്ണയിക്കുന്നു. അസാധാരണമായ (Abnormal) ഒരു മാനസികാവസ്ഥ സൃഷ്ടിക്കപ്പെടുന്നു. മിസ്റ്റിക്ക് അനുഭവം ആ അവസ്ഥയുടെ ഒരു സവിശേഷതയാണ്. മിസ്റ്റിക്ക് അനുഭവത്തിൽ ആത്മവത്തയുടെ (The Self) പ്രകൃതത്തെക്കുറിച്ചുള്ള യാഥാർത്ഥ്യങ്ങൾ

വികലമായ ദൃശ്യങ്ങളി ലാണ് കാണപ്പെടുന്നത്. ആയതിനാൽ, സത്യത്തിന്റെ സാക്ഷാത്ക്കാരം എന്നതിനേക്കാൾ മായികഭ്രമമാണ് അത്. ഒരാളുടെ നിഗൂഢമായ ആത്മവത്തയുടെ (Inner Self) വികലമായ ചിത്രങ്ങളിൽ ബോധപൂർവ്വമായ ജീവിതത്തിനുവേണ്ട മാർഗനിർദ്ദേശങ്ങൾ തേടാൻ ശ്രമിക്കുന്നത് തികഞ്ഞ അന്ധവിശ്വാസമാണ്.

ബോധപരമോ, ഉപബോധപരമോ ആയ ഉന്മുഖത (Predis position) യാണ് മിസ്റ്റിക്ക് അനുഭവത്തിന്റെ മന:ശാസ്ത്രപരമായ അടിത്തറ. പുറമേനിന്നു നൽകുന്ന ഒരാശയം ചില മുൻധാരണകളെ ഉണർത്തുമ്പോൾ അത് നിയതമായ മസ്തിഷ്കപ്രവർത്തനത്തെ (Normal Cerebral function) തകരാറിലാക്കുന്ന വൈകാരികാവസ്ഥയെ സൃഷ്ടിക്കുന്നു. സ്വാഭാവികമായ അനുഭവത്തിലൂടെയോ സാമൂഹിക പരിതസ്ഥിതികളുടെ സമ്മർദ്ദത്തിന്റെ ഫലമായോ ആർജ്ജിച്ച ധാരണകളുട കലവറയാണ് ഉപബോധമനസ്സ്. ജന്മവാസനകൾ (Congenital Pre-disposition) പാരമ്പര്യമായി കിട്ടുന്നതാണ്. അഹംബോധം ഏറിയകൂറും ഉപബോധമനസ്സിന്റെ ഭാഗ മാണ്. അതുകൊണ്ട്, യുക്തിബോധത്താലും ബുദ്ധിയാലും വികാരങ്ങൾ നിയന്ത്രിക്കപ്പെടാത്ത അവസ്ഥയിൽ മുൻധാരണകളാണ് മാനസിക ജിവിതത്തിൽ ആധിപത്യം പുലർത്തുക. മിസ്റ്റിക്ക് അനുഭവത്തിലും ഹിസ്റ്റീരിയയിലും ഇത് സംഭവിക്കുന്നു.

പ്രകൃത്യാതീത ശക്തിയിലുള്ള വിശ്വാസമാണ് മതം. അജ്ഞത യാണ് അതിന്റെ അടിത്തറ. പ്രകൃതി പ്രതിഭാസങ്ങളെ ഭൗതിക നിയമ ങ്ങൾ കൊണ്ട് വിശദീകരിക്കാൻ കഴിയാതെ വന്നപ്പോൾ മനുഷ്യൻ അവയ്ക്കുപിന്നിൽ അലൗകികശക്തികളെ സങ്കല്പിക്കുകയാണ് ചെയ്തത്. അജ്ഞതയാണ് മനുഷ്യന്റെ 'ആദിപാപം'. ജ്ഞാനം ഉയർന്ന മാനസിക ശേഷികളായ യുക്തിബോധത്തേയും ബുദ്ധിശക്തിയെയും ബലപ്പെടു ത്തുന്നു. തൽഫലമായി അത് മതപരമായ മുൻവിധികളുടെ സ്വാധീനത്തെ പിടിച്ചുകുലുക്കുന്നു. ആത്മീയപിന്നാക്കാവസ്ഥയുടെ അടയാളമാണ് മതോ ന്മുഖത. അതുകൊണ്ട് ബുദ്ധിപരമായ പിന്നോക്കാവസ്ഥ എത്ര വലുതാ ണോ അത്രയ്ക്ക് ശക്തമായിരിക്കും മതപരമായ മുൻധാരണകൾ.

ബ്രഹ്മചര്യാനുഷ്ഠാനവും മിസ്റ്റിക്ക് അനുഭവവും തമ്മിൽ ആന്തരികമായ ബന്ധമുണ്ട്. ആ ബന്ധം ആത്മീയപരമല്ല; രോഗനിദാനശാസ്ത്രപര മാണെന്നു മാത്രം. 'ആരോഗ്യമുള്ള ശരീരത്തിൽ ആരോഗ്യമുള്ള മനസ്സ്' എന്നതിന് നേരേ വിപരീതമായ ബന്ധം. അഭ്യസ്തവിദ്യരായ യുവാക്കളുടെ ആത്മീയമനോഭാവം, കൃത്യമായി പറഞ്ഞാൽ മതമനോഭാവം ബ്രഹ്മചര്യം എന്ന ദോഷകരമായ അനുഷ്ഠാനത്തിനനുകൂലമായ പരമ്പരാഗതമായ മുൻവിധിയിൽ അധിഷ്ഠിതമാണ്.

ബ്രഹ്മചര്യാനുഷ്ഠാനം മൂലമുണ്ടാകുന്ന മാനസിക പിരിമുറുക്കം സെറിബ്രത്തിന്റെ പ്രവർത്തനത്തെ മരവിപ്പിക്കുന്നു; അടിച്ചമർത്തപ്പെട്ട ലൈംഗികവികാരം വൈകാരികാവിഷ്ക്കാരത്തിന്റെ നിശ്ചിതരൂപങ്ങളിൽ അനിയതമായ പൂർത്തികരണം കണ്ടെത്തുന്നു; അതായത്, പ്രാകൃതവിശ്വാസത്താൽ നിർണ്ണീതമായ രൂപങ്ങളിൽ. ആ നിശ്ചിതരൂപങ്ങൾ പ്രഖ്യാപിത മതവിശ്വാസികളുടെ കാര്യത്തിലെന്നപോലെ ബോധപൂർവ്വമായ മാനസിക സ്വാഭാവമാകാം; അല്ലെങ്കിൽ അവ ഉപബോധമനസ്സിൽ വർത്തിക്കാം. ഉപബോധമനസ്സിൽ വർത്തിക്കുന്നവയുടെ പുനരാവിർഭാവം പുറമേയ്ക്കു ശരിയെന്ന് തോന്നിപ്പിക്കുന്ന മിസ്റ്റിക്ക് അനുഭവമായി പരിഗണിക്കപ്പെടുന്നു; കാരണം, ആ പ്രതിഭാസം യുക്തിപരമായ വിശദീകരണത്തിന് അതീതമാണെന്നു തോന്നിപ്പിക്കുന്നു–തീർച്ചയായും അങ്ങനെയല്ലെങ്കിലും. ഒരാളുടെ യുക്തിയും ബുദ്ധിയും ബോധപൂർവ്വ മായോ അബോധപൂർവ്വമായോ വിശ്വാസത്തിൽ സംതൃപ്തി കണ്ടെത്താനുള്ള പ്രവണതയ്ക്ക് അടിമപ്പെട്ടുപോയാൽ കാണാൻ ആഗ്രഹിക്കുന്നതെന്തും അയാൾ കാണുന്നു; ഭാവനകൾ യാഥാർത്ഥ്യത്തിന്റെ ചിത്രങ്ങളാണെന്നു വിശ്വസിക്കുകയും ചെയ്യുന്നു.

എന്നാൽ, ഇന്ത്യയുടെ മതാത്മകാന്തരീക്ഷത്തിൽപോലും അപൂർവ്വ പ്രതിഭാസമായിരിക്കുന്ന മിസ്റ്റിക്ക് അനുഭവത്തിലേയ്ക്ക് വിശ്വാസം കൊണ്ട് മാത്രം എത്തിച്ചേരാനാവില്ല. മതമനോഭാവത്തിന്റെ കാര്യത്തിൽ വിഖ്യാതരായ ഇന്ത്യയിലെ സാമാന്യജനങ്ങൾ മിസ്റ്റിക്ക് അനുഭവം എന്താണെന്ന് അനുഭവിച്ചറിഞ്ഞിട്ടില്ല. അവർ മത വിശ്വാസി കൾ ആയിരിക്കുന്നത് കൂടുതലൊന്നും അറിയാത്തതുകൊണ്ടാണ്; അതായത്, ഉയർന്ന നിലവാരത്തിലുള്ള മാനസികവും വൈകാരികവുമായ പ്രവർത്തനത്തിന്റെ വികാസത്തെ അവരുടെ ആത്മീയ പിന്നാക്കാവസ്ഥ തടഞ്ഞുനിർത്തുന്നു. തങ്ങളുടെ ആത്മീയ ബാലിശത്വത്തിൽ അവർ തീർത്തും തൃപ്തരാണ്. അജ്ഞതയുടെ സ്വർഗീയാനുഭൂതിയിൽ അഭിരമിക്കുന്നതും കടുത്ത അന്ധവിശ്വാസത്തിലേയ്ക്ക് അധഃപതിച്ചതുമായ അവരു ടെ വിശ്വാസത്തെ യുക്തിവൽക്കരിക്കേണ്ട ആവശ്യമൊന്നുമില്ല അവർക്ക്. തൽഫലമായി, അവരുടെ അപരിഷ്കൃതമായ ആത്മീയവാദത്തിൽ മിസ്റ്റിക്ക് അനുഭവത്തെ സാദ്ധ്യമാക്കുന്ന മനോരോഗാവസ്ഥക്ക് കാരണ മായ വൈകാരിക സംഘർഷത്തിന് സ്ഥാനമില്ല. പ്രത്യക്ഷത്തിൽത്തന്നെ പരസ്പരവിരുദ്ധമായ ആശയങ്ങൾ അപരിഷ്കൃത മനസ്സിൽ യാതൊരുവിധ വൈകാരിക സംഘർഷത്തിനും ഇടകൊടുക്കാതെ അടുത്തടുത്തായി വർത്തിക്കാം. ആശയങ്ങളെ യുക്തിയുടെ ശൃംഖലയിൽ ബന്ധിപ്പിക്കുന്ന ചിട്ടയായ ചിന്താശേഷി അതിനിയും വികസിപ്പിച്ചെടുത്തിട്ടില്ല.

ഇന്ത്യയിലെ സാമാന്യജനങ്ങൾ മറ്റു ജനതകളേക്കൾ കൂടുതലായി അടിസ്ഥാനപരമായ മാനുഷികവികാരങ്ങളെയും തൃഷ്ണകളെയും സ്വമേധയാ അടിച്ചമർത്താനൊന്നും തയ്യാറല്ല. യുഗാന്തരങ്ങളിലൂടെ പരിപോഷിക്കപ്പെട്ട അന്ധവിശ്വാസങ്ങൾ അവരുടെ വിമർശനശേഷിയെ തീർത്തും ഇല്ലാതാക്കിയിട്ടുണ്ട്. അതിനാൽ അവരെല്ലാം പൊതുവിൽ ഹിപ്നോട്ടിക്ക് നിർദ്ദേശ ങ്ങൾക്ക് വിധേയരാവാനുള്ള സഹജപ്രവണതയുള്ളവരാണ്. പക്ഷെ, അടിസ്ഥാനപരമായ എല്ലാ ജൈവവികാരങ്ങളെയും തൃപ്തിപ്പെടുത്തുന്നതുകൊണ്ട് ആ മാനസിക പ്രവണത അവരുടെ നാഡീവ്യൂഹത്തിന്റെ ആരോഗ്യത്തെ ബാധിക്കുന്നില്ല.

അഭ്യസ്തവിദ്യരുടെ കാര്യത്തിലും പ്രകൃതിക്കു തന്നെയാണ് പൊതുവിൽ മേൽക്കൈ. ആത്മാർത്ഥമായി പരിശ്രമി ക്കുന്നവർ പോലും മിക്കപ്പോഴും പരാജയപ്പെടുന്നു. അതുകൊണ്ട് മതബോധത്തെ പരിപോഷിപ്പിക്കുന്നതിനുവേണ്ടി ചെയ്യുന്ന അനു ഷ്ഠാനങ്ങളിൽ നിന്നുണ്ടാകുന്ന ശാരീരികവും മാനസികവുമായ കേടുപാടുകൾ അപൂർവ്വമായി മാത്രമേ പൂർണ്ണ ഹിസ്റ്റീരിയയെ ഉളവാക്കുമാറ് ജൈവപ്രവർത്തനത്തെ തടസ്സപ്പെടുത്തുന്നുള്ളു. ഇത്തരം അപൂർവ്വ സംഭവങ്ങളെ മനോരോഗനിദാനശാസ്ത്ര പരമായ പരിശോധനകൾക്ക് വിധേയമാക്കിയാൽ അവയിൽ ഹിസ്റ്റീരിയക്ക് അടിസ്ഥാനമായ ജൻമസിദ്ധപ്രവണത കാണാനാവൂ. 'ആത്മീയപ്രകൃതി'യല്ല ഈ പ്രവണതയെ നിർണ്ണയിക്കുന്ന ഘടകമെന്നു വ്യക്തം; കാരണം അത് എല്ലാവരിലും ഉള്ളതാണ്. എന്നാൽ മിസ്റ്റിക്ക് അനുഭവം എന്നത് അപൂർവ്വപ്രതിഭാസമാണ്. അത് ഒന്നുകിൽ നാഡീരോഗം, അല്ലെങ്കിൽ അബോധപൂർവ്വമായ വൈകാരിക ശൈഥില്യമാണ്. എതായാലും ദിവ്യൻ ശക്തമായ ഹിസ്റ്റീരിയയുടെ ക്ളേശം അനുഭവിക്കു ന്നുണ്ട്. സ്വയം പ്രബോധാത്മകത, മായികഭ്രമം, മൂർച്ഛ, ഇരട്ടവ്യക്തിത്വം തുടങ്ങിയ രോഗലക്ഷണങ്ങളെ പ്രകടിപ്പിക്കുന്നതും, നൈസർഗിക വാസന കളെ അടിച്ചമർത്തുന്നതിലൂടെ തീവ്രമാകുന്നതുമാണ് അത്. നാഡീ പരമായ തകരാറുകൾ അല്ലെങ്കിൽ വൈകാരിക ശൈഥില്യം ഹിസ്റ്റിരിക്കൽ പ്രവണതയുടെ ഭാഗമായതുകൊണ്ട് നൈസർഗിക വികാരങ്ങളെ വിജയകരമായി അടിച്ചമർത്താൻ സഹായിക്കുന്നുണ്ട്. എന്നാൽ ഹിസ്റ്റീരിയയുടെ മൂർദ്ധന്യാവസ്ഥയിൽ എത്തിച്ചേരു ന്നതിന് സമ്പൂർണ്ണമായ അടിച്ചമർത്തൽ എല്ലായ്പ്പോഴും ആവശ്യ മില്ല. ഹിസ്റ്റീരിയയിലേയ്ക്ക് എത്തിക്കുന്ന നൈസർഗികപ്രവണത യെ ഉണർത്തുന്ന ഉപബോധമനസ്സിലെ സംഘർഷത്തെ പുറത്തേ ക്കുകൊണ്ടുവരാൻ ലൈംഗികവികാരത്തെ അടിച്ചമർത്താനുള്ള ശ്രമംതന്നെ ധാരാളം. അന്ധവിശ്വാസത്താൽ ഉദാത്തീ കരിക്കപ്പെട്ട ഹിസ്റ്റീരിയ സൃഷ്ടിക്കുന്ന മായികഭ്രമമാണ് മിസ്റ്റിക്ക് അനുഭൂതി. •

(എം.എൻ.റോയിയുടെ Fragments of a Prisoner's Diary : India's message എന്ന പുസ്തകത്തിലെ Psychology of the seer എന്ന ലേഖനത്തിലെ ചില ഭാഗങ്ങളുടെ വിവർത്തനം: വിവ:എം.വി.ഹരിദാസൻ)

ലേഖനം

# ബലി : ഒരു ബഹുജനനേതാവ്

കെ. ടി. രവിവർമ്മ

## ബലിയും ദീപാവലിയും

ഓണം കേരളത്തിന്റെ ദേശീയ ആഘോഷമാണെന്ന് പറയാറുണ്ടല്ലോ. അതുപോലെ, ഇന്ത്യയെ ഒട്ടാകെ എടുത്തു നോക്കുമ്പോൾ ഒരു ദേശിയോത്സവമുണ്ടെങ്കിൽ അത് ദീപാവലിയായിരിക്കും. ഓണവും ദീപാവലിയും തമ്മിൽ വേറേയും സാമ്യങ്ങൾ ഉണ്ട്. മതപരമായ അനുഷ്ഠാനമെന്നതിനേക്കാൾ ജനങ്ങളുടെ ആനന്ദതിമിർപ്പിന്റെ പ്രകടനമാണ് രണ്ടിന്റേയും സ്ഥായീഭാവം. പൌരാണിക ഐതിഹ്യങ്ങളുടെ ആധാരം കല്പിക്കപ്പെടുന്നുണ്ടെങ്കിലും ആ കഥകളും ആചരണങ്ങളുമായി ഇണക്കം കുറവാണ്. ആഹ്ളാദ പ്രകടനത്തിൽ ആസ്തികതക്കോ ആത്മീയതക്കോ വലിയ സ്ഥാനമൊന്നും ഇല്ല.

ഓണത്തിനെന്നപോലെ ദീപാവലിക്കും ബലിയുമായി ബന്ധമുണ്ടെന്നതാണ് കൂടുതൽ അടിസ്ഥാനപരമായ സാമ്യം. (ബലിയെന്നു പറഞ്ഞാൽ നമ്മുടെ മാവേലിതന്നെ. പുരാണ പ്രസിദ്ധനായ അസുരചക്രവർത്തിയെ മഹാബലിയെന്നു വിശേഷിപ്പിക്കുന്നത് പരദേശങ്ങളിൽ സാധാരണമല്ല). പ്രാചീന ദീപാവലി ആഘോഷത്തെക്കുറിച്ച് അറിവ് തരുന്ന അൽബിറൂണി (ക്രി. 11-ാം നൂറ്റാണ്ട്), ഹേമചന്ദ്രൻ (ക്രി. 12-ാം നൂറ്റാണ്ട്) എന്നിവർ അതിനെ ബന്ധിപ്പിക്കുന്നത് മുഖ്യമായും ബലിയുമായാണ്. ദീപാവലി എന്നല്ല, ബലിരാജ്യദിനം എന്ന പേരാണ് ഇവർ ഉപയോഗിക്കുന്നതുതന്നെ. ആഘോഷത്തിന്റെ വിവരണത്തിൽ നിന്നും അത് ഇന്നത്തെ ദീപാവലിയുടെ മുന്നോടിയായിരുന്നുവെന്ന് ഊഹിക്കാം. ആധുനിക ദീപാവലിയെ സംബന്ധിച്ച് ഐതിഹ്യങ്ങളിൽ നരകാസുരവധം, ശ്രീരാമന്റെ അയോദ്ധ്യാപ്രവേശം എന്നിവയ്ക്കാണ് കൂടുതൽ പ്രസിദ്ധിയെങ്കിലും ചില സ്ഥലങ്ങളിൽ ബലിക്കും വലിയ സ്ഥാനം കൽപ്പിക്കപ്പെടുന്നുണ്ട്. ഗുജറാത്ത്, മഹാരാഷ്ട്രം, കർണ്ണാടകം, എന്നിവിടങ്ങൾ പ്രധാനം.

ഓണമെന്നപോലെ ദീപാവലിയും നാലു ദിവസങ്ങളിലായി ആഘോഷിക്കപ്പെടുന്നു. മൂന്നാം ദിവസമാണ് യഥാർത്ഥ ദീപാവലി. അതൊരു കറുത്ത വാവായിരിക്കും. പിറ്റേദിവസമായ (തുലാമാസത്തിലെ അമാവാസി) ശുക്ളപക്ഷം ഒന്നാംപക്കം ദീപാവലിയുടെ നാലാം ദിവസമാണ്. ആ ദിവസം ബലിയുടെ പേരിൽ അറിയപ്പെടുന്നു. മഹാരാഷ്ട്രത്തിൽ ബലിപ്രതിപദമെന്നും, കർണ്ണാടകത്തിൽ ബലിപാഡ്യാമിയെന്നും. ബലിയുടെയും പത്നി വിന്ധ്യാവലിയുടെയും പ്രതിമകളോ പ്രതീകങ്ങളോ ഉണ്ടാക്കി ആരാധിക്കുന്ന സമ്പ്രദായം ക്ഷയോന്മുഖമായിട്ടാണെങ്കിലും ഇപ്പോഴും തുടർന്നു വരുന്നുണ്ട്. 'ബാധപീഡകൾ പോകട്ടെ, ബലി രാജ്യം വരട്ടെ" എന്നത് ഒരു മന്ത്രമെന്നപോലെ ജനങ്ങൾ ഉരുവിടും. എല്ലാവർക്കും സമൃദ്ധിയായിരുന്ന സുവർണ്ണയുഗം തിരിച്ചുകിട്ടാനുള്ള പ്രാർത്ഥന. പൌരാണിക പുരാവൃത്തത്തിന്റെയല്ല, ഏതോ ഒരു നാടോടി മിത്തിന്റെ പ്രേരണയാണ് ഈ നിവേദനത്തിനു പിന്നിലുള്ളത്. വിസ്മൃതിയിലാണ്ട ആ നാടോടിമിത്തിന് ചരിത്രത്തിന്റെ ആവരണം കൊടുക്കാനുള്ളൊരു ശ്രമം 19–ാം നൂറ്റാണ്ടിൽ മഹാത്മ ഫുലെ നടത്തുകയുണ്ടായി. ഇന്ത്യയുടെ ആര്യവൽക്കരണത്തെ ചെറുത്തു നിന്ന ബഹുജനനേതാവായി ബലി ഈ ചരിത്രത്തിൽ പ്രത്യക്ഷപ്പെടുന്നു.

## ഫുലെയുടെ ബലിസങ്കല്പം

ഹിന്ദുമതത്തിലെ കീഴ്ജാതിക്കാർ എന്നു കരുതപ്പെടുന്നവർക്കു വേണ്ടി ശക്തമായി ശബ്ദമുയർത്തിയ ആദ്യനേതാവായിരുന്നു മഹാത്മ ജോതിറാവു ഫുലെ (1827 – 1890). ഫുലെ വെട്ടിത്തെളിയിച്ച വഴിയിലൂടെ സഞ്ചരിക്കുക മാത്രമാണ് രാമസ്വാമി നായ്ക്കരും അംബേദ്ക്കറും മറ്റും ചെയ്തിട്ടുള്ളത്. പൂണെനഗരം കേന്ദ്രമാക്കിക്കൊണ്ട് മറാഠി ഭാഷികരുടെ ഇടയിലാണ് ഫുലെ സാമൂഹിക പ്രവർത്തനങ്ങൾ നടത്തിയത്. ഇന്ന് ഒരു പിന്നോക്കവിഭാഗവും, അന്ന് ശൂദ്രരായും കരുതപ്പെട്ടിരുന്ന മാലിയെന്ന തോട്ടകൃഷിക്കാരുടെ സമുദായത്തിലാണ് ഫുലെ ജനിച്ചത്. മിഷനറി സ്കൂളിൽ ഇംഗ്ളീഷ് വിദ്യാഭ്യാസം നേടിയിരുന്ന ജോതിറാവു അധഃകൃതരുടെ വിദ്യാഭ്യാസത്തിനും ഉന്നമനത്തിനും വേണ്ടി ജീവിതകാലം മുഴുവൻ പ്രയത്നിച്ചു. 1869–ൽ പ്രസിദ്ധീകരിച്ച "ബ്രാഹ്മണരുടെ സാമർത്ഥ്യം അഥവാ "Priest craft Exposed" 1873 ലെ "അടിമത്തം" എന്നീ കൃതികളിൽ ഫുലെയുടെ ബലിചരിത്രത്തിന്റെ ആഖ്യാനങ്ങൾ കാണാം.

ശൂദ്രരുടെയും അതിശൂദ്രരുടെയും (ഇന്നത്തെ ഭാഷയിൽ ദളിതർ) പുരോഗതിക്ക് പ്രതിബന്ധമായി ഫുലെ കണ്ടത് ബ്രാഹ്മണരെയാണ്. മതപരമായ അറിവിന്റെയെല്ലാം കുത്തകക്കാരായി കീഴ്ജാതിക്കാരെ ചൂഷണം ചെയ്യുകയും, പരമ്പരാഗതമായും ബ്രിട്ടീഷ്ഭരണത്തിൻ കീഴിലുണ്ടായിരുന്ന അധികാരസ്ഥാനങ്ങളിൽ കയറിക്കൂടി സ്വയം ധനമാർജ്ജിക്കുകയും

മറ്റുള്ളവർക്ക് അത് നിഷേധിക്കുകയും ചെയ്യുന്ന സ്വാർത്ഥ വർഗ്ഗമായി ഫുലെ ബ്രാഹ്മണരെ പരിഗണിച്ചു. അക്രമികളും കുടിയേറ്റക്കാരുമായിവന്ന് നാട്ടുകാരുടെ മേൽ ആധിപത്യം സ്ഥാപിച്ച ആര്യൻമാരുടെ പിൻമുറക്കാരാണവർ. പ്രസിദ്ധമായ ദേവാസുരസംഘർഷത്തിൽ നിഴലിച്ചുകാണുന്നത് ആര്യൻമാരും നാട്ടുകാരും തമ്മിൽ നടന്ന വടംവലിയാണെന്നും, തദ്ദേശിയരുടെ ഏറ്റവും പേരുകേട്ട നേതാവ് ബലിയായിരുന്നുവെന്നും ഫുലെ കരുതി. തലമുറകൾ നീണ്ടുനിന്ന പോരാട്ടങ്ങൾക്കുശേഷം നാട്ടുകാർക്ക് അധികാരം നഷ്ടപ്പെടുകയും വിദേശികൾ കാര്യക്കാരാവുകയും ചെയ്തു. പരാജിതജനതയെ അടിച്ചമർത്താൻ വേണ്ടി ആര്യൻമാർ അവരെ ശൂദ്രരും അതിശൂദ്രരുമാക്കി. ഒരിക്കലും ഉയർച്ച വരാതിരിക്കാൻ അവർക്ക് വിദ്യാഭ്യാസം നിഷേധിക്കപ്പെട്ടു. ആധുനിക ഇന്ത്യക്കാരിൽ വെറും പത്തു ശതമാനം മാത്രമായിരിക്കും ആര്യവംശജരെന്നും ബാക്കിയുള്ളവരെല്ലാം പൂർവ്വനിവാസികളുടെ പിൻമുറക്കാരാണെന്നും ഫുലെ വാദിച്ചു. ഹിന്ദുസ്ഥാൻ, ഭാരതം എന്നീ പേരുകൾ സാധാരണ സംഭാഷണത്തിൽ പോലും ഉപയോഗിക്കാതിരിക്കാൻ ഫുലെ ശ്രദ്ധിച്ചിരുന്നു. ആര്യൻമാരുമായുള്ള ബന്ധം സൂചിപ്പിക്കുന്ന ഈ പേരുകൾക്കു പകരം ഫുലെ ഉപയോഗിച്ചത് ബലിസ്ഥാൻ എന്ന വാക്കാണ്. ആര്യൻമാർക്കു മുമ്പ് നാടു ഭരിച്ച ഏറ്റവും പ്രസിദ്ധനായ രാജാവിന്റെ പേരിൽ രാജ്യം അറിയപ്പെടണമെന്ന് ഫുലെ ആഗ്രഹിച്ചു. അന്നത്തെ നാട്ടുകാർ ദ്രാവിഡരായിരുന്നെന്നോ അവരുടെ ഭാഷ വ്യത്യസ്തമായിരുന്നെന്നോ ഫുലെ സങ്കല്പിക്കുന്നില്ല. (ഡോ. ബിഷപ്പ് കാൽഡ്വെൽ 'ദ്രാവിഡഭാഷാപഠനങ്ങൾ' പ്രസിദ്ധീകരിച്ചതും, ഫുലെ ബലിചരിത്രം രചിച്ചതും ഏതാണ്ടൊരേ കാലത്തായിരുന്നു. പിന്നീടും അരനൂറ്റാണ്ടിലധികം കഴിഞ്ഞിട്ടാണ് സിന്ധുനദീതട സംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ പുറത്തു വന്നത്.)

19-ാം നൂറ്റാണ്ടിൽ മഹാരാഷ്ട്രത്തിൽ നിലവിലിരുന്ന ചില ആചാരങ്ങളാണ് ബലിചരിത്രം നിർവ്വഹിക്കാൻ ഫുലെക്ക് പ്രചോദനമായത് എന്ന് സൂചിപ്പിച്ചു. ദീപാവലി കാലത്ത് ബലിരാജ്യത്തിന്റെ തിരിച്ചുവരവിനുവേണ്ടി പ്രാർത്ഥിക്കുന്നത് അബ്രാഹ്മണർ മാത്രമാണെന്നും ബ്രാഹ്മണർ ബലിയെ നിന്ദിക്കുകയാണ് ചെയ്യുന്നതെന്നും ഫുലെ പറയുന്നു. ബ്രാഹ്മണ സ്ത്രീകൾ ദീപാവലിക്ക് വീടിന്റെ ഉമ്മറത്ത് അരിപ്പൊടി കൊണ്ടോ മറ്റോ ബലിയുടെ പ്രതിരൂപമുണ്ടാക്കുകയും അവരുടെ പുരുഷൻമാർ അത് ഒരു വടികൊണ്ട് കുത്തി നശിപ്പിക്കുകയും ചെയ്യാറുണ്ടത്രെ. (ഇപ്രകാരമുള്ള ബ്രാഹ്മണരുടെ ബലിനിന്ദ 20-ാം നൂറ്റാണ്ടിലെ നിരീക്ഷകർ രേഖപ്പെടുത്തിയിട്ടില്ല. അത് നിന്നു പോകാനുള്ള ഒരു കാരണം ഫുലെയുടെ വിമർശനമായിരുന്നിരിക്കാം.) ശൂദ്രരും ബ്രാഹ്മണരും തമ്മിൽ ബലിയോടുള്ള മനോഭാവത്തിൽ കാണുന്ന

വ്യത്യാസത്തിനു കാരണം ബലി ബ്രാഹ്മണ വിരോധിയായിരുന്നുവെന്നതാണെന്ന് ഫുലെ അനുമാനിച്ചു. ആ ചരിത്രത്തെ ഫുലെ സങ്കല്പിച്ചത് പൌരാണികമിത്തുകളുടെ സമഗ്രമായൊരു പരിഷ്കരണം വഴിയാണ്.

ആര്യൻമാരുടെ ആക്രമണമുണ്ടായപ്പോൾ നാട്ടുകാരുടെ നേതാക്കൻമാർ തുടക്കത്തിൽ ശംഖാസുരനും പിന്നീട് ഹിരണ്യാക്ഷൻ മുതൽ ബാണാസുരൻ വരെയുള്ള ഒരു വംശ പരമ്പരയുമായിരുന്നുവെന്ന് ഫുലെ കരുതി. പേഴ്സ്യയിൽ നിന്നും അറബിക്കടൽ വഴി ഇന്ത്യയുടെ പശ്ചിമതീരത്താണ് ആര്യൻമാർ എത്തിയത്. വിഷ്ണുവിന്റെ ആദ്യത്തെ അവതാരത്തെ മത്സ്യമായി സങ്കല്പിക്കാൻ കാരണം കടലിലൂടെയുള്ള ഈ വരവാണ്. ആദ്യം വന്ന "മത്സ്യപ്പട" ശംഖാസുരനെ വധിച്ചുവെങ്കിലും നാട്ടുകാരുടെ എതിർപ്പുമൂലം അവർക്ക് പിൻവാങ്ങേണ്ടിവന്നു. പിന്നീട് കൂടുതൽ വലിയ നൗകകളിൽ ആര്യൻമാർ ആക്രമിച്ചപ്പോൾ അത് കൂർമ്മാവതാര സങ്കൽപ്പത്തിന് കാരണമായി. രണ്ടാമതും വന്നവർ എന്ന അർത്ഥത്തിൽ നാട്ടുകാർ ആര്യമാരെ ദ്വിജൻമാർ എന്നു വിളിച്ചു. അവരെ ഭയന്ന് ജനങ്ങൾ ഓടിയൊളിച്ചു. ദ്വിജൻമാരുടെ ഒരു പ്രധാനനേതാവിന് വൃത്തിഹീനമായ സ്വഭാവവും കൂസലില്ലാത്ത ഉശിരും ഉണ്ടായിരുന്നതിനാൽ വരാഹം (പന്നി) എന്ന പേരുണ്ടായി. അയാൾ നാട്ടുകാരുടെ നേതാവായിരുന്ന ഹിരണ്യാക്ഷനെ യുദ്ധത്തിൽ വധിച്ചു പക്ഷേ, രാജ്യം പിടിച്ചടക്കാൻ വരാഹത്തിന് കഴിഞ്ഞില്ല. ഹിരണ്യാക്ഷനെ പിന്തുടർന്ന് യഥാക്രമം സഹോദരനായ ഹിരണ്യകശിപു, അദ്ദേഹത്തിന്റെ മകൻ പ്രഹ്ളാദൻ, പ്രഹ്ളാദന്റെ മകൻ വിരോചനൻ, വിരോചനന്റെ മകൻ ബലി, ബലിയുടെ മകൻ ബാണാസുരൻ എന്നിവർ രാജ്യം ഭരിച്ചു. ബാണാസുരനു ശേഷം രാജ്യം ആര്യൻമാരുടെ കൈപ്പിടിയിലായി. അസുരരാജവംശത്തിന്റെ കുലദൈവം മഹാദേവനായിരുന്നുവെങ്കിലും പ്രഹ്ളാദന്റെ ഗുരു ഒരു ദ്വിജനായിരുന്നതുകൊണ്ട് അവരുടെ ദൈവങ്ങളോടും പ്രഹ്ളാദന് അനുഭാവമുണ്ടായിരുന്നു. പ്രഹ്ളാദനുമായുള്ള അടുപ്പമുപയോഗിച്ച് ഹിരണ്യകശിപുവിന്റെ കൊട്ടാരത്തിൽ കയറി അദ്ദേഹത്തെ ദ്വിജ നേതാവായിരുന്ന നരസിംഹൻ വധിച്ചു. എങ്കിലും രാജ്യം കൈവശമാക്കാൻ അപ്പോൾ സാധിച്ചില്ല.

അസുരവംശത്തിലെ ഏറ്റവും പ്രതാപിയും നിപുണനുമായ ഭരണാധികാരി ബലിയായിരുന്നു. സത്യത്തിൽ നിന്നും നീതിയിൽ നിന്നും വ്യതിചലിക്കാതിരുന്ന അദ്ദേഹം നാട്ടുകാരുടെ കണ്ണിലുണ്ണിയായി. ബലിരാജ്യം സമ്പൽസമൃദ്ധമായിരുന്നു, ജനങ്ങളുടെ പ്രധാന തൊഴിൽ കൃഷിയായിരുന്നു. വയലുകളിൽ അഥവാ ക്ഷേത്രങ്ങളിൽ പണിയെടുക്കുന്നവർ എന്ന അർത്ഥത്തിൽ അവരെ ക്ഷത്രിയർ എന്ന് വിളിച്ചിരുന്നു. നാട്ടുകാരെ പൊതുവായി മഹാരാഷ്ട്രക്കാർ എന്ന് വിളിച്ചിരുന്നതിനാൽ

അതിന്റെ ചുരുക്കമായ മറാഠാ എന്ന പേരിലും ജനങ്ങൾ അറിയ പ്പെട്ടു. രാജ്യത്തിൽ വെള്ളം സുലഭമായിരുന്നു. ഭരണാധികാരി കളുടെ ഏറ്റവും വലിയ കടമ കൃഷിക്കാരോടായിരുന്നു. പാവപ്പെട്ട വരെ പരിരക്ഷിക്കാൻ അവർ ബാധ്യസ്ഥരായിരുന്നു. അധികാര ത്തിന്റെ ഉപയോഗം മൃദുലമായാണ് നടത്തിയിരുന്നത്; കനത്ത ശിക്ഷകൾ വേണ്ടിവന്നിരുന്നില്ല. ജനങ്ങളുടെ ആരാധനമൂർത്തി മഹാദേവനായിരുന്നു. സ്വർഗ്ഗത്തെ അതിശയിപ്പിക്കുന്ന വിധം രാജ്യത്തിൽ സംതൃപ്തി നടമാടി.

ബലിരാജ്യത്തിന്റെ തലസ്ഥാനം കോൽഹാപ്പൂരിനടുത്ത വാഡിരത്നാഗിരിയായിരുന്നു. രാജ്യത്തിൽ ഒമ്പതു പ്രവിശ്യകൾ അഥവാ ഖണ്ഡങ്ങൾ അടങ്ങിയിരുന്നു. കാശിയും അയോദ്ധ്യയുമടങ്ങുന്ന ഉത്തരവിഭാഗവും പത്താമത്തെ പ്രവിശ്യയെന്നപോലെ ബലി ഭരിച്ചിരുന്നു. ഓരോ ഖണ്ഡത്തിന്റെയും ഭരണാധികാരിക്ക് ഖണ്ഡോബ എന്ന പേരുണ്ടായി. ഖജൂരിയിലെ ഖണ്ഡോബ മല്ലൻമാരെ കീഴ്പ്പെടുത്തിയതിനാൽ മല്ല-അരി അഥവാ മൽഹരി എന്നും അറിയപ്പെട്ടു. മാർത്താണ്ഡ് മറ്റൊരു പ്രധാനി യായിരുന്നു. മുഖത്തടിക്കുന്നവൻ (മാർതോംഡു) എന്നാണ് അതി ന്റെ അർത്ഥം. നഗരങ്ങളിലെ നിയമപരിപാലനത്തിന് ഉത്തരവാദി കളായവർ (കൊത്തുവാൾ) ബഹിരോബമാരുടെയും കീഴിൽ സുഭകൾ എന്ന അധികാരികൾ ഉണ്ടായിരുന്നു. അവരിൽ പ്രധാനിക്ക് മഹാസുഭ അഥവാ മഹ്സോബ എന്ന പേരുണ്ടായി. ഓരോ പ്രവിശ്യക്കും ന്യായാധിപൻമാരും ഉണ്ടായിരുന്നു.

മേൽപറഞ്ഞ സംവിധാനത്തിന്റെ തെളിവുകൾ മറാഠാ, സമൂഹത്തിൽ കാണാവുന്നതാണെന്ന് ഫുലെ ചൂണ്ടിക്കാണിച്ചു. ബലിരാജ്യം നാമാവശേഷമായതിനുശേഷം ബലിയെ മാത്രമല്ല, ഖണ്ഡോബ, മാർത്താണ്ഡ്, ബഹിരോബ, മൽഹരി, മഹ്സോബ എന്നിവരെയും ജനങ്ങൾ ആരാധിക്കാൻ തുടങ്ങി. കാലക്രമത്തിൽ അവർ നാടൻ ദേവൻമാരായി. പല മറാഠി കുടുംബങ്ങളുടെയും കുലദൈവമായ ഖണ്ഡോബക്ക് വലിയ ക്ഷേത്രങ്ങൾ പോലുമുണ്ട്. സായിബാബയെ ഷിർദ്ദിയിലേക്ക് ആകർഷിച്ചത് അവിടത്തെ ഖണ്ഡോബ ക്ഷേത്രമാണ്. ഖണ്ഡോബ ശിവന്റെ രൂപമാണെന്നാണ് ഇന്നത്തെ പൊതുധാരണ.) ബഹിരോബ ക്ഷേത്രങ്ങളും മഹാരാഷ്ട്രത്തിൽ കാണാം. പൊതുവെപറഞ്ഞാൽ ഈ ദേവൻ മാർ കീഴ്ജാതിക്കാരുടേയും, ഗോത്രവർഗ്ഗങ്ങളുടെയും ആരാധന മൂർത്തികളാണ്.

മറാഠാ ആചാരങ്ങളിലും ഫുലെ ബലിരാജ്യത്തിന്റെ പാരമ്പര്യം കണ്ടിരുന്നു. ഉദാഹരണമായി, ഖണ്ഡോബയെ ഭക്തൻ മാർ ഞായറാഴ്ച തോറും ആരാധിക്കുന്ന ഒരു രീതിയുണ്ട്. തളി ഉചല്ണെ എന്നാണ് അതിന്റെ പേര്. ഒരു താലത്തിൽ വെറ്റില, മഞ്ഞൾപ്പൊടി, നാളികേരം എന്നിവ വച്ച് സുഗന്ധദ്രവ്യങ്ങൾ കത്തിച്ച്, "ഖണ്ഡോബ വിജയിക്കട്ടെ" എന്ന വചനത്തോടു

കൂടി താലം ഉയർത്തിപ്പിടിക്കുന്നതാണ് ചടങ്ങ്. താലത്തിലെ വസ്തുക്കൾ പിന്നീട് പ്രസാദമായി വിതരണം ചെയ്യും. ഈ ആചാരത്തെ സംബന്ധിച്ച ഫുലെയുടെ വ്യാഖ്യാനമിതാണ്. ബലിരാജന് തന്റെ സർദാർമാരുടെയിടയിൽ എന്തെങ്കിലും പ്രധാന ജോലി ഏല്പിക്കാനുണ്ടെങ്കിൽ അവരെയെല്ലാം സദസ്സിൽ വിളിച്ചുകൂട്ടി മുകളിൽ വിവരിച്ച പ്രകാരമുള്ള തളി ഉചല്ണെ കർമ്മം നടത്തും. ഈ കർത്തവ്യം നിർവ്വഹിക്കാൻ ധൈര്യമുള്ളവർ വെറ്റിലയെടുക്കട്ടെ എന്ന് ബലി ആജ്ഞാപിക്കുമ്പോൾ ഒരു ധൈര്യശാലി "ഹരഹര മഹാദേവാ"! എന്ന വാക്യം ഉരുവിട്ടുകൊണ്ട് മുന്നോട്ടു വരികയും താലത്തിൽ നിന്നും മഞ്ഞൾപ്പൊടിയെടുത്ത് നെറ്റിയിൽ പൂശുകയും വെറ്റിലയും നാളികേരവും കൈകളിലെടുത്ത് ഉയർത്തിപ്പിടിക്കുകയും ചെയ്യും. കർത്തവ്യം താൻ ഏറ്റെടുത്തിരിക്കുന്നുവെന്നതിന്റെ സൂചനയാണിത്. (വെറ്റില എടുക്കുക എന്ന ശൈലിക്ക് ഏതെങ്കിലും കൃത്യം ഏറ്റെടുക്കുക എന്ന അന്തരാർത്ഥം മറാഠിയലുണ്ട്).

ഇപ്രകാരമെല്ലാമുള്ള സന്തുഷ്ട രാജ്യത്തെയാണ് ആര്യൻമാർ ആക്രമിച്ചത്. രാജ്യരക്ഷക്കുവേണ്ടി ബലി ക്ഷത്രിയ രാജക്കാൻമാരെയെല്ലാം ഒരുമിപ്പിച്ചു. ബലിയെ എതിരിട്ട ആര്യൻമാരുടെ നേതാവ് വാമനനായിരുന്നു. വാമന–ബലി സംഘർഷം ത്രിവിക്രമ കഥയായി ആര്യൻമാർ രൂപാന്തരപ്പെടുത്തി. ചതി ഉപയോഗിച്ചാണ് വാമനൻ ബലിയെ പരാജയപ്പെടുത്തിയതെന്ന് ഫുലെ വിശ്വസിച്ചില്ല. ഒരു യഥാർത്ഥ യുദ്ധം തന്നെയാണ് അവർ തമ്മിൽ നടന്നത്. ആ യുദ്ധം ഭാദ്രപദം രണ്ടാംപക്ഷം മുഴുവൻ നീണ്ടുനിന്നു. അതിൽ മരിച്ചവരുടെ ഓർമ്മക്കായി അക്കാലം പിതൃപക്ഷമായി ഇപ്പോഴും ആചരിച്ചുവരുന്നു. അടുത്തമാസം (ആശ്വിൻ) ശുക്ളപക്ഷം എട്ടാം ദിവസം ബലി യുദ്ധത്തിൽ മൃതനായി. പത്നിയായ വിന്ധ്യാവലി ദു:ഖം സഹിക്കാൻ കഴിയാതെ തീയിൽ ചാടി ആത്മഹത്യ ചെയ്തു. ഈ സംഭവങ്ങളുടെ ഓർമ്മക്കായി ദസറയും ദുർഗ്ഗാപൂജയും ആചരിക്കാൻ തുടങ്ങി.

ബലിയുടെ മരണത്തിനു ശേഷവും ബാണാസുരൻ കീഴടങ്ങിയില്ല, പക്ഷേ തൽക്കാലത്തേക്ക് രാജധാനിയിൽ നിന്നും പിൻവാങ്ങേണ്ടിവന്നു. ആശ്വിൻ അമാവാസി ദിവസം അദ്ദേഹം യോദ്ധാക്കളെ സംഭരിച്ച തലസ്ഥാനത്തേക്ക് തിരിച്ചുവന്നു. അപ്പോൾ ജനങ്ങൾ ദീപങ്ങൾ കൊളുത്തി ആഹ്ളാദം പ്രകടിപ്പിച്ചു. അതാണ് ദീപാവലിയുടെ ആരംഭം. പിറ്റേദിവസം സ്ത്രീകൾ പുരുഷൻമാരെ ഉഴിയുകയും ബലിരാജ്യം വരട്ടെ എന്ന ആശംസ ഉരുവിടുകയും ചെയ്തു. ഈ ചടങ്ങ് അതേദിവസം ഇപ്പോഴും ആചരിച്ചുവരുന്നു. അതിന് ബലി പ്രതിപദമെന്ന പ്രസിദ്ധി ഉണ്ടായി.

ബാണാസുരൻ പിന്നീടും നാടുഭരിച്ചുവെങ്കിലും അദ്ദേഹത്തിന്റെ കാലശേഷം ശക്തനായ ഭരണാധികാരിയുടെ അഭാവം

നേരിട്ടു. നാട്ടിൽ അരാജകത്വം നടമാടി. ആ അവസരം ഉപയോഗിച്ച് ആര്യൻമാരുടെ നേതാവായ ബ്രഹ്മാവ് രാജ്യം കീഴടക്കി.

വാമനന്റെ കീഴിൽ ബ്രഹ്മാവ് ഒരു ഗുമസ്തനായിരുന്നു. അയാൾ വളരെ സമർത്ഥനും സൂത്രശാലിയുമായിരുന്നു. ഓലയിൽ എഴുതുന്ന വിദ്യയും മന്ത്ര, തന്ത്രങ്ങളും ആവിഷ്കരിച്ചത് ബ്രഹ്മാവായിരുന്നു. വേദങ്ങളുടെയും ചാതുർവർണ്യത്തിന്റെയും ഉപജ്ഞാതാവും മറ്റാരുമല്ല. ബ്രഹ്മാവിന്റെ കുതന്ത്രങ്ങൾ പിൻതുടന്നവർ ബ്രാഹ്മണരായി. അവർക്കു മാത്രമെ വേദങ്ങളുടെ അധികാരമുള്ളുവെന്ന് അവർ സ്വയം വിധിച്ചു. ബ്രഹ്മാവിന്റെ കൽപനകളിലെ വിശ്വാസ്യത കുറവായതുകൊണ്ട് അദ്ദേത്തിന് നാലു മുഖങ്ങളുള്ളതായി സങ്കൽപ്പിക്കപ്പെട്ടു. ബാണാസുരന്റെ പ്രജകളെ ബ്രാഹ്മണർ നിസ്സാരൻ എന്ന അർത്ഥത്തിൽ ക്ഷുദ്രൻ എന്ന് വിളിച്ചു. ഇത് ശൂദ്രൻ എന്നായി പരിണമിച്ചു. പുതിയ യജമാനൻമാരുമായി സഹകരിച്ച ശൂദ്രരെ ബ്രാഹ്മണർ കുടിയാൻമാരാക്കി. എങ്കിലും അവർക്കും വിദ്യാഭ്യാസം നിഷേധിച്ചു.

ബ്രഹ്മാവിനെതുടർന്ന് ആര്യൻമാരുടെ നേതാവായത് പരശുരാമനായിരുന്നു. ആര്യൻമാരുമായി സഹകരിച്ച് ശൂദ്രരായി തീരാൻ വിസമ്മതിച്ച ക്ഷത്രിയർ പരശുരാമനെ ഇരുപത്തൊന്നുവട്ടം ആക്രമിച്ചു. അവരെ ബ്രാഹ്മണർ 'മഹാഅരി' എന്നു . വിളിച്ചു. ഈ വാക്ക് കാലക്രമത്തിൽ മഹാർ (മഹാരാഷ്ട്രയിലെ പ്രധാന ദളിതർ) എന്നായിതീർന്നു. പരാജയത്തെതുടർന്ന് അവർ സമൂഹത്തിൽ നിന്നും ബഹിഷ്കരിക്കപ്പെട്ടു. അവർ അയിത്തജാതിക്കാരായി.

## ആധുനിക ബലിമാർ

ബലി ഒരു നിപുണനായ ഭരണാധികാരി മാത്രമല്ല, പാവപ്പെട്ടവരുടെയും കഷ്ടപ്പെടുന്നവരുടെയും രക്ഷകനുമായിരുന്നു. പാവപ്പെട്ടവർക്ക് പിൽക്കാലങ്ങളിൽ കൂട്ടുനിന്നവരേയും ബലിയുടെ പ്രതിപുരുഷൻമാർ എന്ന സങ്കൽപത്തിൽ ഫുലെ ആദരിക്കുന്നുണ്ട്. അവരിലൊരാളാണ് ശിവാജി. ശിവാജിയെക്കുറിച്ചെഴുതിയ വീരഗാഥാ ഗ്രന്ഥത്തിന്റെ തുടക്കത്തിൽ ഫുലെ ബലിയെ സ്തുതിക്കുന്നുണ്ട്. കൃഷിക്കാർ എന്ന അർത്ഥത്തിൽ ക്ഷത്രിയരുടെ നേതാവായാണ് ഫുലെ ശിവാജിയേക്കണ്ടത് മുഗളൻമാരെ എതിരിട്ട ഹൈന്ദവ നേതാവ് എന്ന നിലയിലല്ല.

യേശുക്രിസ്തുവിനെ ബലി രണ്ടാമൻ എന്നാണ് ഫുലെ വിളിക്കുന്നത്. അടിച്ചമർത്തപ്പെട്ടവരുടെ രക്ഷക്കായും ലോകത്തിൽ സത്യവും നീതിയും നിലനിർത്താനുമാണ് ക്രിസ്തു ജൻമമെടുത്തത് എന്ന് ഫുലെ പറയുന്നു. ക്രൈസ്തവ മിഷിനറിമാർ ബലിയുടെ ശിഷ്യൻമാരാണെന്നും സങ്കൽപ്പിക്കപ്പെട്ടു. എങ്കിലും ഫുലെ സ്വയം ക്രിസ്തുമതം സ്വീകരിച്ചിരുന്നില്ല ചില എതിരാളികൾ അങ്ങനെ പ്രചരണം നടത്തിയിട്ടുണ്ടെങ്കിലും. ജോർജ് വാഷിംഗ്ടൺ പോലും ബലിയുടെ ശിഷ്യനാണെന്ന് ഫുലെ പറയുന്നുണ്ട്. പാവങ്ങളുടെ

രക്ഷക്കായി പലപ്പോഴും ബലി ഭൂമിയിൽ തിരിച്ചുവരുമെന്നതാണ് അടിസ്ഥാനപരമായ സങ്കൽപ്പം. ഈ സങ്കൽപ്പവും ഓണക്കാലത്ത് ബലി തിരിച്ചുവരുമെന്ന കേരളത്തിലെ സങ്കൽപ്പവും ഒന്നല്ലെങ്കിലും രണ്ടും തമ്മിൽ ചില സാമ്യങ്ങളുമുണ്ട്. കേരളത്തിലെ ബലി സങ്കൽപ്പത്തെക്കുറിച്ച് ഫുലെക്ക് അറിവുണ്ടായിരുന്നുവെന്നതിന് തെളിവൊന്നുമില്ല.

നവീനബലിമിത്തുകൾ ആവിഷ്ക്കരിക്കപ്പെട്ടിട്ടുള്ളത് കേരളത്തിലും മഹാരാഷ്ട്രത്തിലും മാത്രമാണെന്നത് യാദൃച്ഛികമല്ല. ആധുനിക സമൂഹത്തിൽ ബ്രാഹ്മണസ്വാധീനം ഏറ്റവും അധികം പ്രകടമായിരുന്ന സ്ഥലങ്ങളാണിവ. ബ്രാഹ്മണ്യത്തോടുള്ള അബ്രാഹ്മണരുടെ അമർഷമാണ് രണ്ടിടത്തേയും ബലിമിത്തിന് പ്രചോദനമായത്. ശിവാജിയുടെ കാലത്തിന് ശേഷം പൂണെ ആസ്ഥാനമാക്കി മറാഠാ സാമ്രാജ്യം ഭരിച്ചിരുന്ന പേഷ്വമാർ യാഥാസ്ഥിക ബ്രാഹ്മണരായിരുന്നു. അവരുടെ ഭരണത്തിൽ ബ്രാഹ്മണർക്ക് നികുതിയിളവുകൾ അനുവദിച്ചിരുന്നു. കേരളരാജാക്കൻമാരുടെ പട്ടദാനങ്ങളെപോലെ, പക്ഷേ അവയേക്കാൾ എത്രയോ വമ്പിച്ച തോതിൽ, പേഷ്വമാർ കൊല്ലംതോറും ബ്രാഹ്മണർക്ക് പണം ദക്ഷിണ കൊടുത്തിരുന്നു. ദക്ഷിണ പ്രതീക്ഷിച്ച് ദൂരദേശങ്ങളിൽ നിന്നുപോലും ബ്രാഹ്മണർ പൂണെയിൽ തടിച്ച് കൂടാറുണ്ട്. ഫുലെയുടെ ജനനത്തിന് ഒമ്പത് കൊല്ലം മുമ്പ് മാത്രമാണ് അന്നത്തെ പേഷ്വയെ തോൽപ്പിച്ച് ഇംഗ്ളീഷുകാർ രാജ്യം കൈയ്യടക്കിയത്. അവർ ചെയ്തത് ബ്രാഹ്മണരുടെ ആധിപത്യത്തിൽ നിന്നും അധഃകൃതരെ മോചിപ്പിക്കുകയാണ്. ഫുലെയുടെ ഇംഗ്ളീഷ് പ്രേമവും ബ്രാഹ്മണവിരോധവും കെട്ടുപിണഞ്ഞ് കാണുന്നത് ഇക്കാരണം കൊണ്ടാണ്.

## മിത്തിന്റെ ഇന്നത്തെ അവസ്ഥ

കേരളത്തിൽ ബലി മിത്തിന് ലഭിച്ച പ്രചാരത്തിന്റെ ഒരംശം പോലും ഫുലെയുടെ മിത്തിന് മഹാരാഷ്ട്രത്തിൽ കിട്ടിയില്ല. നിലവിലുള്ള ബലി ആരാധനയെ ശക്തിപ്പെടുത്താനോ, പുതിയ ആരാധനാക്രമങ്ങൾ തുടങ്ങാനോ ഫുലെയുടെ മിത്തിന് കഴിഞ്ഞില്ല. വിഗ്രഹാരാധനയോട് എതിർപ്പുകാരണമാവാം, ദൈവീകത ചുമത്തി ബലിയെ ആരാധിക്കാൻ ഫുലെ തയ്യാറയില്ല. ജീവിതത്തിൽ **(ജീവിതത്തിൽ ഒരു പരാശക്തിയിൽ വിശ്വസിച്ചിരുന്നെങ്കിലും, പ്രായോഗികജീവിതത്തിൽ ഫുലെ ഒരു യുക്തിവാദിയായിരുന്നു)** എങ്കിലും, പരമ്പരാഗതമായ രീതിയേക്കാൾ ഗാഢമായ വിധം ബലിയെ ആരാധിക്കണമെന്ന ആഹ്വാനം ഈയിടെ മഹാരാഷ്ട്രത്തിൽ കേൾക്കാൻ തുടങ്ങിയിട്ടുണ്ട്. ബ്രാഹ്മണമതത്തെ നിഷേധിക്കുന്ന ശിവധർമ്മമെന്നൊരു മതത്തിന്റെ പേരിലാണ് ആഹ്വാനമുണ്ടായിട്ടുള്ളത്. (ശിവധർമ്മത്തിലെ ശിവൻ ശിവാജിയാണ് (കൈലാസവാസിയല്ല) പുതിയ മതത്തിന്റെ ലക്ഷ്യങ്ങളിലൊന്ന് ദീപാവലിയെ ബലിയുടെ പേരിലുള്ള ആഘോഷമായി

മാറ്റുക എന്നതാണത്രെ. ആയിരം കൊല്ലം മുൻപിലേക്കുള്ളൊരു തിരിച്ചുപോക്കായിരിക്കും അത്. എങ്കിലും, പുതിയ വിശ്വാസികൾ പ്രദർശിപ്പിക്കുന്ന മതഭ്രാന്ത് ഒട്ടുംതന്നെ ശുഭോദർക്കമല്ല എന്ന് പറയാതെ തരമില്ല. ശിവാജിയെ അപമാനിക്കാൻ കൂട്ടുനിന്നുവെന്ന് ആരോപണം ചുമത്തി പൂണെയിലെ പ്രസിദ്ധമായ ഭണ്ഡാർക്കർ ഓറിയന്റൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് ആക്രമിച്ച് വലിയ നാശ നഷ്ടങ്ങൾ വരുത്തിയവർ ശിവധർമ്മത്തിന്റെ അനുയായികളാ ണത്രെ. ബലിയെയും ശിവാജിയെയും അവരുടെ അനുചരൻമാരിൽ നിന്നും രക്ഷിക്കേണമേ എന്നുമാത്രമെ പറയാൻ തോന്നുന്നുള്ളു..

•

## ഗ്രന്ഥസൂചി


JATHAR, DNYANESH : Religion with a difference, The Week, April 25, 2004.

O' HANLON, ROSALIND : Caste, conflict and ideology: Mahatma Jotirao Phule and low-caste protest in nineteenth century Western India, Cambridge University Press, 1985.

PATIL, P.G. (Tr.) : Collected works of of Mahatma Phule, Volume I & II, Education Dept, Govt of Maharashtra, 1991.

കെ. ടി. രവിവർമ്മ : ഋഗ്വേദം മുതൽ ഓണപ്പാട്ടുകൾ വരെ : ത്രിവിക്രമ മിത്തിന്റെ വികാസപരിണാമങ്ങൾ, ഡി. സി. ബുക്സ്. 2001.


---



---

ലേഖനം

# ചെറുമാസികകളുടെ കരുത്ത്

കെ. എൻ. ഷാജി

ലിറ്റിൽ മാസികകളുടെ സുവർണ്ണ കാലമായിരുന്ന തൊള്ളായിരത്തി എഴുപതുകളിലും എൺപതുകളിലും 'സംക്രമണം' 'നിയോഗം' എന്നീ പേരുകളിൽ ഗൗരവമുള്ള വായനക്കാർക്കിടയിൽ പ്രചാരത്തിൽ ഇരുന്ന രണ്ടു ചെറിയ മാസികകളുടെ പ്രസാധകനും പത്രാധിപരുമായിരുന്ന ഈലേഖകന് ഇന്നത്തെ വായനാസമൂഹം അത്തരം പ്രസിദ്ധീകരണങ്ങളോട് പുലർത്തുന്ന നിസ്സംഗത സങ്കട മുണ്ടാക്കുന്നു. വരിസംഖ്യ അയച്ചും വരിക്കാരെ ചേർത്തും പുസ്ത കശാലയിൽ നിന്നു വാങ്ങിയും, മുടക്കം വരുമ്പോൾ വൈകുന്ന തെന്ത് ? എന്ന് ആകാംക്ഷയോടെ അന്വേഷിച്ചും പ്രതീക്ഷയോടെ കാത്തിരുന്ന ആ വായനക്കാർ ഇന്നെവിടെ ? അതുകൊണ്ടാവാം, പുതിയൊരു പ്രസിദ്ധീകരണത്തിന്റെ പുറപ്പാടിൽ ആർക്കുവേണ്ടി ? എന്ന ചോദ്യം എന്റെ മനസ്സിൽ കടന്നുവരുന്നത്. ഗൃഹാതുര ത്വമെന്ന് പരിഹസിച്ചേക്കാമെങ്കിലും സാഹസികമായ ആ പഴയ കാലം അയവിറക്കുന്നത് രസകരമാണ്; പുതു വായനക്കാർക്ക് കൗതുകകരവും. അതാണ് വളരെ വിപുലമായ ആ വിഷയത്തെ ക്കുറിച്ചുള്ള ഈ ലഘുകുറിപ്പിന്റെ ഉദ്ദേശ്യം.

പരീക്ഷണങ്ങളായിരുന്നു, ചെറുമാസികകളുടെ പ്രഥമ പരിഗണനം. പുതുമയുള്ള സൃഷ്ടികൾകൊണ്ട് ഉള്ളടക്കത്തെ നവീകരിക്കാൻ അവയെന്നും ശ്രമിച്ചിരുന്നു. പുതിയ എഴുത്തു കാരുടെ പുതുരചനകൾ അത് അവതരിപ്പിച്ചു. മാത്രമല്ല, പഴയ എഴുത്തുകാരുടെ പുതുമയുള്ള രചനകളും അവ സ്വീകരിച്ചു. കഥയിലും കവിതയിലുമായിരുന്നു കൂടുതൽ പരീക്ഷണങ്ങൾ നടന്നത്; അപൂർവ്വമായി നാടകത്തിലും. സ്വന്തം ഭാഷയിലുള്ള കൃതികളോടൊപ്പം മറ്റു ഭാഷാ കൃതികളേയും തുല്യസ്ഥാനത്തോടെ അവതരിപ്പിച്ചു. അക്കാലത്ത് ഇംഗ്ലീഷിൽ നിന്നു മാത്രമേ മുഖ്യമായും സാഹിത്യം തർജ്ജമ ചെയ്യപ്പെട്ടിരിന്നുള്ളു. യൂറോപ്യൻ

ഭാഷകളും ലാറ്റിൻ അമേരിക്കൻ, ആഫ്രിക്കൻ സാഹിത്യവുമായി വായനക്കാരെ പരിചയപ്പെടുത്തുന്നതിൽ ചെറുമാസികകൾ വഹിച്ച പങ്ക് സ്ത്യുത്യർഹമാണ്. ലോകസാഹിത്യം മലയാളിക്ക് മനസ്സിലാക്കിക്കൊടുക്കുക എന്ന ദൗത്യം ചെറുമാസികകൾ നിർവ്വഹിച്ചു.

വൃത്തമില്ലാത്ത കവിതകൾ മലയാളത്തിൽ വ്യാപകമായത് ഈ സംരംഭങ്ങളിലൂടെയാണ്. കവിതയിൽ നെരൂദ, ഒക്ടോവിയ പാസ്, സെസാർ വയാഹോ, സെങ്കാർ, നിക്കോനാർ എന്നിവരും കഥയിൽ മാർക്വേസ്, ബോർഹസ്, ലൂഷുൺ എന്നിവരും നാടകത്തിൽ ബ്രെഹ്തോൾഡ് ബ്രെഹ്ത്, ബെക്കറ്റ്, ലോർക, വോൾസോയിങ്ക എന്നിവരും മലയാളിക്ക് സുപരിചിതമായി.

അയ്യപ്പപണിക്കരുടെ 'കുരുക്ഷേത്രം' മാതൃഭൂമി ആഴ്ചപ്പതിപ്പ് തിരിച്ചയച്ചതോടെ പുതിയ എഴുത്തുകാർ അങ്ങോട്ട് തിരിഞ്ഞു നോക്കാതായി. കടമ്മനിട്ട രാമകൃഷ്ണന്റെ വളരെ പ്രശസ്തമായ 'കുറത്തി', 'ബോധി' എന്ന ലിറ്റിൽ മാസികയിലാണ് വന്നത്. ഏറെക്കാലം കഴിഞ്ഞാണ് കടമ്മനിട്ടയെപോലുള്ളവർ മാതൃഭൂമിയിൽ എഴുതുന്നത്. വൻകിട മാസികകളുടെ പിൻബലമില്ലാതെ ഒരു സാഹിത്യകാരൻ വളരാം എന്ന ആത്മവിശ്വാസം ചെറുമാസികകൾ മൂലം എഴുത്തുകാർക്കുണ്ടായി. ആനന്ദിന്റെ 'മരണസർട്ടിഫിക്കറ്റ്', 'സമീക്ഷ'യിലാണ് പ്രസിദ്ധീകരിച്ചത്. എന്തിന്, വൈക്കം മുഹമ്മദ്ബഷീറിന്റെ 'പാത്തുമ്മയുടെ ആട് ' 'ഗോപുര'ത്തിലാണ് വന്നത്. സച്ചിദാനന്ദൻ, ടി. ആർ., കെ. ജി. ശങ്കരപ്പിള്ള, മേതിൽ രാധാകൃഷ്ണൻ, കെ. പി. നിർമ്മൽകുമാർ, എൻ. എസ്. മാധവൻ, കെ. പി. ജയശീലൻ എന്നിങ്ങനെ പുതിയ എഴുത്തുകാരുടെ ഒരു നിരതന്നെ ചെറുമാസികകളിലൂടെ വളർന്നു വന്നു. പുതിയ തലമുറയിലെ ശ്രദ്ധേയനായ ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ 'യാത്രാമൊഴി, 'രാഷ്ട്രശിൽപ്പി' എന്ന ചെറുമാസികയിലൂടെയാണ് പ്രസിദ്ധീകരിച്ചത്. അയ്യപ്പപണിക്കരുടെ വളരെ പ്രസിദ്ധമായ 'ഹൂഗ്ളി', 'സംക്രമണ' ത്തിലൂടെയാണ് പ്രകാശിതമായത്.

തനിമയുള്ള, പുതുമയുള്ള, മൗലികരചനകൾ എന്നൊക്കെയാണ് പുതിയ എഴുത്തുകാരുടെ സൃഷ്ടികൾ വിശേഷിപ്പിച്ചിരുന്നത്. എല്ലുറപ്പുള്ള, നട്ടെല്ലുള്ള, ദീനംപിടിക്കാത്ത, കല്ലിന്റെ കാഠിന്യമുള്ള രചനകൾ അയച്ചുതരുക എന്നായിരുന്നു മിക്ക മാസികകളുടേയും പരസ്യവാചകം.

ഉള്ളടക്കത്തിൽ മാത്രമല്ല, വ്യത്യസ്ഥത. 'പയനീർ' ആയ 'സമീക്ഷ' യുടെ സൈസ് ഡമ്മി എട്ടിലൊന്നായിരുന്നു. അതായത്, പുസ്തകത്തിന്റെ വലുപ്പം. പേജുകളും ധാരാളം. 'ജ്വാല' യാവട്ടെ ഡമ്മി പതിനാറിലൊന്നായിരുന്നു. ഡമ്മി നാലിലൊന്നായ സാധാരണ മാസികകളിൽ നിന്നും വ്യത്യസ്ഥമായി ക്രൗൺ നാലിലൊന്ന്, എട്ടിലൊന്ന് എന്നിങ്ങനെ പല രൂപത്തിലും അവ പുറത്തിറങ്ങി. വൻകിട പ്രസിദ്ധീകരണങ്ങൾ സ്ത്രീകളെ മുഖചിത്രമാക്കിയപ്പോൾ ഇവ മുഖചിത്രംപോലുമില്ലാതെ പുറത്തിറങ്ങി. കവറിൽ തന്നെ

ഉള്ളടക്കം അച്ചടിച്ചുതുടങ്ങിയത് ചെറുമാസികകളാണ്. അനാകർഷകമായ രൂപത്തിലും ഭാവത്തിലും ഉള്ള ഇവ 'കനംകൊണ്ട് ' വായനക്കാരുടെ ശ്രദ്ധ പിടിച്ചുപറ്റി. അസുന്ദരവും ആസുരവുമായ ഒരു സൗന്ദര്യത്തിന്റെ വക്താക്കളായി ചെറുമാസികകൾ രംഗം കീഴടക്കി.

എഴുപതുകളുടെ അവസാനത്തോടെയാണ് ഇൻലന്റ് മാസികകളുടെ തുടക്കം. കൊടുങ്ങല്ലൂരിൽ നിന്ന് കഥാകൃത്തായ എൻ.ടി.ബാലചന്ദ്രന്റെ പത്രാധിപത്യത്തിൽ 'ഗീതം' എന്ന ഇൻലന്റ് മാസിക ഉടലെടുത്തു. ഗുളികരൂപത്തിലുള്ള കൃതികൾ അവയിൽ പ്രത്യക്ഷപ്പെട്ടു. 'കുന്നിമണിയിൽ ഒരു കുന്ന്. പിന്നീടുവന്ന ഇന്നും പുറത്തിറങ്ങുന്ന 'ഇന്ന്', 'കടുകിൽ ഒരു കടൽ' ഇതിൽ നിന്നും കട മെടുത്തതാണ്. ചാട്ടുളിപോലെ കുറിക്കുകൊള്ളുന്ന ഒരു ഭാഷയായിരുന്നു ഈ കുറിയ മാസികകളിലൂടെ പുറത്തുവന്നത്. അത് വായനക്കാരെ അമ്പരിപ്പിച്ചു, അത്ഭുതപ്പെടുത്തി. ചെറിയതിന്റെ ശക്തി വായനക്കാർ തിരിച്ചറിയുകയും ചെയ്തു.

തുടർക്കഥയില്ലാത്ത ഇവ ഒരു പുത്തൻ വായനാസമൂഹത്തെ സൃഷ്ടിച്ചു. അവ പുതുമയെ പുൽകാൻ എന്നും പ്രതീക്ഷയോടെ കാത്തിരുന്നു. അവരെ നിരാശപ്പെടുത്താത്തത്ര വൈവിധ്യം പുലർത്തുന്ന ചെറുമാസികകൾ ജൻമംകൊണ്ടു. വായനക്കാരുടെ പേജ് അവരുടെ പ്രതികരണങ്ങൾകൊണ്ട് നിറഞ്ഞു. അവരുടെ അഭിപ്രായങ്ങളും നിർദ്ദേശ ങ്ങളും ഒരു പരിധിവരെ പൂർത്തികരിക്കപ്പെട്ടു. ഇത്തരം പ്രതികരണങ്ങൾ ഒരു സംവാദവേദിയാവുന്നതും സാഹിത്യരൂപമാവുന്നതും ഇക്കാലത്താണ്. 'വായനക്കാരന്റെ എഴുതാത്ത സൃഷ്ടി' എന്ന പേരിൽ പ്രശ സ്ത നിരൂപകനായ കെ.പി.അപ്പൻ ഒരു ലേഖനം തന്നെ അക്കാലത്ത് 'സംക്രമണ'ത്തിലെഴുതി. അങ്ങനെ കേവലം വൈകാരികമായ ഒരു സ്വകാര്യവായന, സർഗ്ഗപരവും സാമൂഹ്യപരവുമായ പ്രവർത്തനമായിത്തീർന്നു. ഇതിനു വഴിവെച്ചത് ചെറുമാസികകളുടെ ഉജ്ജ്വലമായ പ്രവർത്തനങ്ങളായിരുന്നു.

•

---



---

കവിത

# ചുമ്മാ ചുമ്മാ

വിജയകുമാർ കുനിശ്ശേരി

ചുമ്മാ കിട്ടുന്നതെന്തും
ചുക്കും ചുണ്ണാമ്പുമാണെങ്കിലും
ചുമ്മാതങ്ങ് കളയരുത് കൂട്ടരെ–
ചുമ്മാ കിട്ടുന്ന കാട്ടുതീയിൽ
ചുക്കുവെള്ളം തിളപ്പിക്കുക.
ചുമ്മാ കിട്ടുന്ന പെരുമഴയിൽ
നക്ഷേന്നു നിന്ന്
കുളികുളീന്ന് കുളിക്കുക.
ചുമ്മാ കിട്ടുന്ന മേഘപ്പന്തവെട്ടത്തിൽ
അയലോന്റെ വേലി
പൊടുന്നനെ കവച്ചുചാടുക.
ചുമ്മാ കിട്ടുന്ന ചുംബനത്തെ
ചിണുങ്ങി ചിണുങ്ങി അധരേൽക്കുക.
വാനാറ്റം വനപുഷ്പമെന്നു കരുതുക.
ചുമ്മാ കിട്ടുന്നതെന്തും ചമ്മാതെ വാങ്ങുക–
വിദേശക്കടം മുതൽ എയ്ഡ്സ്വരെ !

•

# അലക്ക്

കറുപ്പിന്റെ വിഴുപ്പലക്കുന്ന
വെളുപ്പാൻ കാലം.
വെളുവെളുക്കെച്ചിരിച്ച്
വെളുത്തേടൻ.
വെളുത്തച്ചന്റെ കറുത്ത മനസ്സും
കറുത്തമ്മയുടെ വെളുത്ത മനസ്സും
വിഴുപ്പുഭാണ്ഡമാക്കി
അലക്കുവാനേൽപ്പിച്ചു.
വെള്ളകീറിയപോലവൻ തൊണ്ടകീറി :
"ആണവം തുള്ളുന്ന ലോകത്ത്
കോണകം തല്ലിയെന്തു ജീവിതം ?
എലിക്കാഷ്ഠമാം പുത്തൻ ലോകത്ത്
അഷ്ടിക്കഴുക്ക് വെളുപ്പിക്കില്ലിനി ഞാൻ.
ആകയാൽ–
വെളുത്തച്ചന്റെ കറുത്ത മനസ്സ്
കറുത്തമ്മയുടെ വെളുത്ത മനസ്സലക്കട്ടെ
കറുത്തമ്മയുടെ വെളുത്ത മനസ്സ്
വെളുത്തച്ചന്റെ കറുത്ത മനസ്സലക്കട്ടെ.
കറുത്തുവെളുത്ത
വെളുത്തുകറുത്ത
മനസ്സുകൾ
പുഴക്കടവുപോലെ
അലക്കിയലക്കിത്തേയട്ടെ–
ഇനി ഞാനലക്കുവതൊന്നുമാത്രം
ഇന്നാട്ടിലെ പുഴകളെ....."

•

ഓർമ്മ

# ഗതകാലസ്മരണകൾ

എൻ. ദാമോദരൻ

## ഒന്ന്

1919 മേയ് 23–ന് എടവം 9–ന് വളാഞ്ചേരിയിലെ പൗരാണികവും ക്ഷീണിതവുമായ നെല്ലേക്കാട്ട് തറവാട്ടിൽ, വെള്ളാട്ട് രാമൻമേനോന്റെയും നെല്ലേക്കാട്ട് ദേവകി എന്ന ചിന്നമാളു അമ്മയുടെയും മകനായി ജനിച്ചു. അക്കാലത്ത് നായൻമാർക്കിടയിൽ 'സ്വജനങ്ങൾ' എന്നപേരിലറിയപ്പെടുന്ന ഒട്ടേറെ അവാന്തര വിഭാഗങ്ങൾ നിലനിന്നിരുന്നു. അച്ഛൻ 'കിരിയത്തിൽ' മേനോനും അമ്മ 'പള്ളിശ്ശാൻ' നായരുമായതിനാലും സാമ്പത്തിക തുല്യതയില്ലാത്തതിനാലും പിതൃഗൃഹക്കാർ എന്റെ ജനനം അംഗീകരിച്ചില്ല; പിതാവ് അംഗീകരിച്ചുവെങ്കിലും. അദ്ദേഹം 1921–ൽ മരിച്ചു. പിതാവിന്റെ മടിയിലിരുന്ന സ്വപ്നസമാനമായ ഒരോർമ്മയല്ലാതെ മറ്റൊന്നുമില്ല! പിതൃഗൃഹക്കാരുടെ പെരുമാറ്റം അന്യത്വത്തോടുകൂടിയായിരുന്നു.

അഞ്ചാം വയസ്സിൽ വളാഞ്ചേരി ദുർഗ്ഗാക്ഷേത്രത്തിലെ പൂജാരി ശ്രീ. ത്രിവിക്രമൻ എമ്പ്രാന്തിരിയുടെ കാർമ്മികത്വത്തിൽ സ്വർണ്ണമോതിരം കൊണ്ട് നാവിലും ഉണങ്ങലരിയിൽ കൈ കൊണ്ടും ഹരിശ്രീ കുറിച്ചു. അക്കാലത്ത് ദുർല്ലഭമായി ചില എഴുത്തുപള്ളികളുമുണ്ടായിരുന്നു. ഞങ്ങളുടെ വീടിനു സമീപവും ചെറോണ എന്നൊരു വൃദ്ധസ്ത്രീ ഒരെഴുത്തുപള്ളി നടത്തിയിരുന്നു. അവിടെ എഴുത്തുപഠനം മണലിൽ എഴുതിയാണ് ആരംഭിക്കുക. ആദ്യഗുരുവായ വട്ടപ്പറമ്പിൽ ചെറോണ എന്ന വൃദ്ധയാണ് എന്നെ മലയാളം അക്ഷരമാല പഠിപ്പിച്ചത്. ആറാം വയസ്സിൽ പള്ളിക്കൂടത്തിൽ ചേർന്ന് പഠിക്കാൻ തുടങ്ങി. അങ്ങനെ എട്ടു കൊല്ലംകൊണ്ടവസാനിച്ച എന്റെ ഔപചാരിക വിദ്യാഭ്യാസം വൈക്കത്തൂർ ഹയർ എലിമെന്ററി സ്കൂളിലായിരുന്നു. പിന്നീട്, എനിക്കെന്തെങ്കിലുമൊക്കെ അറിയാമെങ്കിൽ അത് ഏകലവ്യനെ പോലെ സ്വയാർജ്ജിതം മാത്രം !

എന്റെ ജീവിതാരംഭകാലത്ത് നായൻമാർക്കിടയിൽ മരുമക്കത്തായ സമ്പ്രദായം ശക്തമായിത്തന്നെ നിലനിന്നിരുന്നു; നായൻമാർക്കിടയിലെ ഉപജാതിവ്യവസ്ഥയും. കിരിയത്തിലെ നായൻമാർ, നായൻമാരിൽ മുന്തിയവരാണ്. ഔപചാരികമായ വിവാഹബന്ധം, ഒന്നിച്ച് ചേരൽ, എന്നിവക്ക് കിരിയത്തിലെ നായർസ്ത്രീകൾ വിലക്കപ്പെട്ടിരുന്നു. മറ്റ് 'സ്വജന' ങ്ങളിൽ നിന്ന് ഭക്ഷണം പോലും കഴിച്ചിരുന്നില്ല ! ഈ 'സ്വജനം' എന്ന് വിളിച്ചുപോന്ന നായർ ജാതിയിൽ 'വട്ടെക്കാട്ടെ നായർ' കൂടുതൽ മോശമായി പരിഗണിച്ചുപോന്നു. അതിലും മോശക്കാരായിരുന്നു 'അത്തിക്കുറുശ്ശി നായൻമാർ'. ബ്രാഹ്മണഗൃഹങ്ങളിലും, കിരിയത്തിലെ നായൻമാർക്കും പ്രസവം, മരണം, എന്നിവ നടന്നാൽ തളിയും കുളിയും എന്നൊരു ചടങ്ങുണ്ടായിരുന്നു. തളിയുടെ ചുമതല അത്തിക്കുറിശ്ശി നായൻമാർക്കാണ്. കിരിയവും പള്ളിച്ചാലും 'തമ്മിലുള്ള അകൽച്ച' പള്ളിച്ചാലും വട്ടെക്കാട്ടനായരും തമ്മിലുമുണ്ടായിരുന്നു. എന്റെ അമ്മാമൻ കോഴിക്കോട്ട് ഒരു വട്ടെക്കാട്ടെ നായർസ്ത്രീയെയായിരുന്നു വിവാഹം ചെയ്തിരുന്നത്. നീണ്ടകാലത്തിനുശേഷമാണ് അവർ എന്റെ വീട്ടിൽ വരുന്നത്. എന്റെ അമ്മയും ചെറിയമ്മയും അവരെ ജ്യേഷ്ഠത്തിയമ്മ എന്ന് വിളിക്കാതെ പേരിനൊപ്പം അമ്മ ചേർത്താണ് സംബോധന ചെയ്യാറ്.

അക്കാലത്ത് ഹരിജനങ്ങളിൽപ്പെട്ട 'ചെറുമക്കൾ' ജോലി -കൃഷി- ചെയ്യുന്ന' തമ്പുരാൻ പടിക്കലെ അടിമകളാണ്. തമ്പുരാൻ പടിക്കലെ ജോലിക്ക് പോകണമെന്ന അടിമത്തം സ്വയം ശീലിച്ചവരാണ് അവർ, 1921-ലെ മലബാർ കലാപശേഷം ഇപ്രദേശത്തെ വള്ളാട്ട്പടിക്കലെ കണക്കറായിയുടെ മകൻ വയനാട്ടിൽ പോയി, ഒരിക്കൽ വയനാട്ടിൽ നിന്ന് മടങ്ങിവന്നപ്പോൾ ഒരു ബനിയൻ ധരിച്ച് വള്ളാട്ട്പടിക്കലൂടെ നടന്നുപോയി. ഹരിജനങ്ങൾ സ്വർണ്ണം, വെള്ളി ആഭരണങ്ങൾ ധരിക്കരുതെന്നേ മനുസ്മൃതിയിൽ വിലക്കുള്ളൂ. ബനിയൻ ആപത്തായി ഗൗനിക്കാത്ത കണക്കറായിയുടെ മകൻ-പേരോർക്കുന്നില്ല-ബനിയനിട്ടാൽ ശിക്ഷിക്കപ്പെടുമെന്നോർക്കാതെ നടന്നുപോയതിന് തമ്പുരാൻ പടിക്കലെ ഒരു മുതിർന്ന അംഗം അവനെ മർദ്ദിച്ചു! 'എന്നെടാ ഇത്രക്കായത്' എന്ന ചോദ്യവും, അവൻ ആ മർദ്ദനത്തിനെതിരായി പ്രതിഷേധിച്ചു. ഉടനെ പൊന്നാനിയിൽ പോയി ഇസ്ളാംമതം സ്വീകരിച്ചു. ഏതാനും ആഴ്ചകൾക്കുശേഷം കുപ്പായവും, തൊപ്പിയും, ചെരുപ്പുമായിതന്നെ മർദ്ദിച്ച ജൻമിയുടെ പടിക്കലൂടെ നാലഞ്ച് തവണ നടന്ന് തന്റെ സ്വാതന്ത്ര്യം പ്രഖ്യാപിച്ചു.

## രണ്ട്

1933-ൽ 8-ാം ക്ലാസ് പരീക്ഷ കഴിഞ്ഞശേഷം ആരോടും പറയാതെ നിയമലംഘനത്തിൽ പങ്കെടുക്കാൻ ഞാൻ കോഴിക്കോട്ട്

തളിയിലെ കോൺഗ്രസ് വളണ്ടിയർ ക്യാമ്പിൽ ചെന്നുകയറി. പിറ്റേന്ന് നിയമലംഘനാഘോഷ യാത്രയുള്ളദിവസമാണ്. സർക്കിൾ ഇൻസ്പെക്ടർ കെ.ടി.കുഞ്ചുമേനോന്റെ കോൺഗ്രസ് വളണ്ടിയർ മാരോടുള്ള പെരുമാറ്റം കഠിനമായിരുന്നു. മാത്രമല്ല, രണ്ട് പ്രസിദ്ധ രായ മർദ്ദകഹെഡ്കോൺസ്റ്റബിൾമാരാണ് നിയമലംഘനക്കാരെ അടിച്ചൊതുക്കുന്നതിൽ മുമ്പർ; പൊക്കനും, മുഹമ്മദുമായിരുന്നു ഇവർ. അന്ന് കോൺഗ്രസ് നിയമവിരുദ്ധ സംഘടനയായിരുന്നതി നാൽ കമ്മിറ്റികളൊന്നുമില്ലായിരുന്നു. നിയമലംഘന ചുമതല വഹിക്കാൻ ഓരോ പ്രത്യേക സ്ഥലത്തും സർവ്വാധിപതിമാരായി രുന്നു (Dictators) പ്രവർത്തിച്ചിരുന്നത്. ഞാൻ ചെന്ന സമയത്ത് ആർ.കൃഷ്ണൻകുട്ടിനായരായിരുന്നു സർവ്വാധിപതി. വൈകുന്നേര ത്തെ ചായകഴിഞ്ഞ് ഞങ്ങൾ മൂവരും നടക്കാൻ പോയി. കടപ്പുറ ത്തും മറ്റും ചുറ്റിനടന്ന് രാത്രിയോടെ തിരിച്ചുവന്നപ്പോഴുണ്ട് എന്നെ ദേശീയതയിലേക്കാകർഷിച്ച എന്റെ അമ്മാവൻ ബാലകൃഷ്ണൻ നായരും കോഴിപ്പുറത്ത് മാധവമേനോന്റെ ക്ളാർക്ക് ഗോപാല കൃഷ്ണൻനായരും ക്യാമ്പിൽ. അന്നെനിക്ക് പതിനാലു വയസ്സ്. ഈ വയസ്സിന്റെ പേരിൽ കോഴിപ്പുറത്തിന്റെ നിർദ്ദേശവുമായി എന്നെ തിരിച്ചുകൊണ്ടുപോവാൻ വന്നവരായിരുന്നു രണ്ടുപേരും. പ്രായക്കുറവു കാരണം എനിക്ക് നാട്ടിലേക്കുതന്നെ മടക്കേണ്ടി വന്നു.

## മൂന്ന്

1939-ലെ വേനൽക്കാലത്ത് മദ്രാസിലെത്തിയ ഞാൻ തികച്ചും അപരിചിതമായ ചുറ്റുപാടിൽ ഒരാഴ്ചയിലധികം കഴിച്ചുകൂട്ടി. പരശുപാക്കത്തെ മുത്തയ്യമുതലി തെരുവിലായിരുന്നു താമസം. തെരുവിന്റെ മുൻഭാഗത്ത് കോർപ്പറേഷൻ വക ഒരു വായനശാലയുണ്ട്. അവിടെ പോയി പത്രവായന നടത്തും. അവിടുത്തെ അറ്റന്റർ മലയാളിയായ ഒരു കൃഷ്ണൻനായരായിരുന്നു. ഒരു ദിവസം രാവിലെ വായനശാലയിൽ ചെന്നപ്പോൾ കൃഷ്ണൻ നായരേയും കക്ഷത്ത് ചില പത്രമാസികകൾ ഇറുക്കിപ്പിടിച്ച് വാചാലനായി വാദപ്രതിവാദം നടത്തുന്ന ഒരു ചെറുപ്പക്കാരനേയും കണ്ടു. തൃപുരിസംഭവം മുതലായവയും, ഗാന്ധിമാർഗ്ഗവും, സോഷ്യ ലിസവും എല്ലാം അവരുടെ സംസാരത്തിൽ കടന്നുവന്നു. കുറച്ചു നേരം ഈ വാദപ്രതിവാദം ശ്രദ്ധിച്ചശേഷം ഈ ലേഖകനും അതിൽ കുറേശ്ശയായി ഇടപെട്ടു. സംസാരത്തിന്റെ അന്ത്യത്തിൽ മനസ്സിലായി കക്ഷത്ത് പത്രമാസികകൾ ഇറുക്കിപ്പിടിച്ച് നിന്ന ചെറുപ്പക്കാരൻ എം.ഗോവിന്ദനാണെന്ന്. ഞങ്ങൾ അന്ന് അന്യോ ന്യം പരിചയപ്പെട്ടു. വൈകുന്നേരം ഇവിടെ വന്നാൽ നമുക്ക് കണ്ട് സംസാരിക്കാം എന്ന വാക്കുകളോടെ പിരിഞ്ഞു. അന്ന് വീണ്ടും കണ്ട് സംസാരിച്ചു. ചില കാര്യങ്ങളിൽ എനിക്കുള്ള

വിയോജിപ്പും എടുത്തുപറഞ്ഞു. അന്ന് തുടങ്ങിയ പരിചയപ്പെടൽ ആജീവനാന്ത സൗഹൃദവും ആത്മബന്ധവുമായി കലാശിച്ചു. 1939 മെയ് മാസത്തിൽ തുടങ്ങിയ ആ ആത്മബന്ധം 1989 ജനുവരിയിൽ അദ്ദേഹം കഥാവശേഷനാവും വരെ ദൃഢമായി ത്തന്നെ നിലനിന്നു.

ഗോവിന്ദനുമായുണ്ടായ നിത്യസഹവാസം എന്നെ വായനാശീലത്തിലേക്ക് നയിച്ചു. നിഘണ്ടുവിന്റെയും ഗോവിന്ദ ന്റെയും സഹായത്തോടെ ആദ്യകാലത്ത് കൊച്ചുകൊച്ചു ഇംഗ്ലീഷ് പുസ്തകങ്ങൾ_മിക്കതും രാഷ്ട്രീയം-കോണ്ണിമറ ലൈബ്രറിയിൽ പോയി വായിക്കും. ഫ്രഞ്ച് വിപ്ലവത്തെ സംബന്ധിച്ച് ആ ലൈബ്രറിയിൽ മുപ്പതിൽപരം പുസ്തകങ്ങൾ ഉണ്ടായിരുന്നു. ഒരു ചെറുപുസ്തകം എടുത്ത് ഗോവിന്ദൻ തന്നതാണ് ആദ്യം വായിച്ചത്. കാർലൈലിന്റെ വിശ്വവിഖ്യാതമായ ഫ്രഞ്ച് വിപ്ലവ ഗ്രന്ഥം അവിടെയുള്ളത് വായിക്കാൻ തരപ്പെട്ടില്ല. "Menace of Facism" എന്നൊരു ഗ്രന്ഥം അക്കാലത്ത് വായിച്ചതിൽ നിന്നാണ് ഫാസിസ്റ്റ് ഭീകരതയുടെ മുഖം ആദ്യമായി കാണുന്നത്. എം.എൻ. റോയ് പത്രാധിപരായുള്ള "ഇൻഡിപ്പെന്റന്റ് ഇന്ത്യ" എന്ന വാരിക പതിവായി വായിക്കാൻ തുടങ്ങി. റോയ്യുടെ "സി.എസ്.പിക്കുള്ള കത്തുകൾ" "ചൈനയിലെ എന്റെ അനുഭവങ്ങൾ" എന്നിവയും ഇവയിൽപെടും. ഏതായാലും, ജോലി തരപ്പെട്ടില്ലെങ്കിലും, ആ ആറുമാസം എനിക്കൊരു പുത്തൻ ഉണർവ്വ് ഉണ്ടാക്കാൻ സഹായ കമായി.

മദ്രാസിലായിരുന്നപ്പോൾ നാട്ടിലുള്ള അടുപ്പമുള്ള സുഹൃത്തുക്കൾക്ക് കത്തെഴുതുമ്പോൾ പുതിയ രാഷ്ട്രീയ വിജ്ഞാന ശകലങ്ങൾ അതിൽ ഉൾപ്പെട്ടതുകൊണ്ടാവാം എന്നെ അത്ഭുതപ്പെടുത്തിക്കൊണ്ട് സുഹൃത്തുക്കൾ എന്നെ ഒരു റോയ്സ്റ്റായി പ്രഖ്യാപിച്ചു. ഞാൻ തികച്ചും ഒരു റോയ്സ്റ്റാവുന്നതിനു മുമ്പുതന്നെ അവർ എന്നെ റോയ്സ്റ്റാക്കി. ഞാനാകട്ടെ ശരിക്ക് പറഞ്ഞാൽ റോയ് മാർഗം വിശകലനം ചെയ്തുവരുന്ന, അല്പസ്വല്പം സ്വയം ചിന്തിക്കാൻ തുടങ്ങുന്ന കാലമായിരുന്നു. എന്നെ എതിർക്കുന്ന സുഹൃത്തുക്കളെ യുക്തിസഹമായി നേരിടാൻ റോയ്സം നിഷ്ക്കർഷയോടുകൂടി പഠിക്കേണ്ടിവന്നു. ഗഹനമായ വായനാശീലം എന്നിലുണ്ടാക്കിയത് എം. ഗോവിന്ദനാണ്. അദ്ദേഹവുമായുണ്ടായ ആറു മാസത്തെ ആശയ ചർച്ചകളും എന്നെ കഴമ്പില്ലാത്ത ഒരു രാഷ്ട്രീയക്കാരനല്ലാതാക്കാൻ സഹായിച്ചു. ഞങ്ങൾ രണ്ടു പേരും സമപ്രായക്കാരാണ്. ഗോവിന്ദന്റെ ജനനവും 1919 സപ്തംബറിലാണ്. അര നൂറ്റാണ്ട് പിന്നിട്ട ആ ആത്മബന്ധം എന്നെ പലതും ഗ്രഹിക്കാൻ സഹായിച്ചു. ഗോവിന്ദൻ എനിക്ക് ഗുരുസ്ഥാനീയ നല്ല; പക്ഷേ ഞാനദ്ദേഹത്തിൽ നിന്നും പലതും മനസ്സിലാക്കി.

അദ്ദേഹത്തിന്റെ വേർപാട് ദീർഘകാലത്തിനുശേഷം ഇന്നും എന്നെ അസ്വസ്ഥനാക്കുന്നു.

## നാല്

1940–ലെ വേനൽക്കാലം. കൊയ്ത്തുകഴിഞ്ഞ പാടത്ത് ഞങ്ങൾ വൈകുന്നേരം കാൽപന്ത് കളിക്കാറുണ്ടായിരുന്നു. ഒരു ദിവസത്തെ കളി കഴിഞ്ഞ് ഞാൻ വീട്ടിലേക്ക് മടങ്ങവെ രണ്ടു ഭാഗവും കവുങ്ങിൻ തോട്ടമുള്ള ഒരിടവഴിയിലെ കടമ്പ കടക്കാൻ ഭാവിക്കവെ കൊമ്പൻ മീശയും, തലേക്കെട്ടും, ട്രൗസറിനുമീതെ മുണ്ടും ധരിച്ച ഒരു മനുഷ്യൻ ഏകദേശം ഇരുട്ട് തോന്നിച്ചിരുന്ന സമയത്ത് എന്നെ തടഞ്ഞുവെച്ചുകൊണ്ട് പറഞ്ഞു; "എന്നെ ഇപ്പോൾ അറസ്റ്റ് ചെയ്തേക്കും; പോലീസ് പിന്തുടരുന്നുണ്ട്" ഞാൻ ഒന്നും മനസ്സിലാവാതെ അന്ധാളിച്ചു. എന്റെ അന്ധാളിപ്പ് മനസ്സിലാക്കിയ അദ്ദേഹം ചിരിച്ചുകൊണ്ട് ചോദിച്ചു 'എന്നെ മനസ്സിലായില്ലേ ? ചിരികണ്ട ഉടനെ ആളെ തിരിച്ചറിഞ്ഞു. അത് സഖാവ് പി.കൃഷ്ണപിള്ളയായിരുന്നു. ഫുട്ബോൾ കളി കഴിഞ്ഞ് പോകുന്ന ആരോ വിസിലടിച്ചത് കേട്ട കൃഷ്ണപിള്ള അതു തന്നെ പിന്തുടർന്ന് വരുന്ന പോലീസിന്റെതായിരിക്കുമെന്ന് തെറ്റിദ്ധരിച്ചാണ് 'എന്നെ ഇപ്പോൾ അറസ്റ്റ് ചെയ്യുമെന്ന്' പറഞ്ഞത്. ഞാനദ്ദേഹവുമായി ആ ഇരുട്ടടഞ്ഞ അന്തരീക്ഷത്തിൽ നിന്ന് തുറന്ന സ്ഥലത്തേക്ക് കടന്നപ്പോൾ റോഡിൽകൂടെ രണ്ടുപേർ നടന്നുവരുന്നത് ദൂരെനിന്ന് കാണാമായിരുന്നു. കൃഷ്ണപിള്ള വീണ്ടും പറഞ്ഞു "അവർ എന്നെ പിന്തുടർന്ന് വരുന്നവരാണ്". ഞാൻ ശ്രദ്ധിച്ചുനോക്കിയപ്പോൾ രണ്ടുപേരും എനിക്ക് പരിചിതരായ അദ്ധ്യാപകരായിരുന്നു. ഞാനദ്ദേഹത്തെ സമാധാനിപ്പിച്ച് അന്നത്തെ കോൺഗ്രസ്സാഫീസിലേക്ക് –ഒഴിഞ്ഞ് കിടന്നിരുന്ന വെള്ളാട്ട് വീട്– കൊണ്ടുപോയി. തൊട്ടടുത്ത് താമസിക്കുന്ന കോൺഗ്രസ്സ് കമ്മിറ്റി പ്രസിഡന്റും വി. പരമേശ്വരന്റെ ജേഷ്ഠനുമായ ദാമോദര മേനോനോട് വിവരം പറഞ്ഞു. കൃഷ്ണപിള്ളക്ക് തുറസ്സായ സ്ഥലത്ത് ഇരിക്കണം. ശത്രുക്കളെ കണ്ടാൽ രക്ഷപ്പെടാൻ പാകത്തിൽ ഈ സ്ഥലത്തിനടുത്ത് നെൽപ്പാടത്തിന്റെ നടുക്കായി ഉയർന്നു നിൽക്കുന്ന ഒരു പള്ളിയാൽപൊറ്റയുണ്ടായിരുന്നു. ഞങ്ങളിവിടെ ചെന്നിരുന്നു. സഖാവ് തന്റെ നിഗമനങ്ങളുടെ കഥ പറയാൻ തുടങ്ങി, കൃഷ്ണപിള്ള കൊച്ചിയിൽ നിന്നുള്ള തീവണ്ടിക്ക് ഷൊർണ്ണൂർ സ്റ്റേഷനിലെത്തിയപ്പോൾ രണ്ട് മഫ്ടിയിലുള്ള പോലീസുകാർ പിന്തുടരുന്നതായി മനസ്സിലാക്കുകയും കോഴിക്കോട്ടേക്കുള്ള വണ്ടിയിൽ കയറിയപ്പോൾ ഈ ധാരണയാൽ പള്ളിപ്പുറം റെയിൽവേ സ്റ്റേഷന്റെ പിന്നിലൂടെ ഇറങ്ങി ഏതെല്ലാമോ വഴിയിലൂടെ പാടവും പുഴയും കടന്ന് വളാഞ്ചേരിയിലെത്തിയതാണ്. താൻ പിടിക്കപ്പെടുമോ എന്ന

ഭീതിയിൽ കഴിയുന്ന അദ്ദേഹത്തിന്റെ വികാരം അപരിചിതരൊക്കെ ശത്രുക്കളാവാം എന്ന നിഗമനത്തോടെയായിരുന്നു. ശ്രീ. ദമോദര മേനോനും, പത്മനാഭമേനോനുമായി ആലോചിച്ച് കൃഷ്ണപിള്ളക്ക് ഒരു താൽക്കാലിക ഒളിസങ്കേതം കണ്ടുപിടിക്കാൻ നിശ്ചയിച്ച് രാത്രിയോടെ ഞാൻ ഭക്ഷണത്തിന് വീട്ടിലേക്ക് പോയി. മടങ്ങിവന്ന് രാത്രി ഏതാണ്ട് പത്തുമണിയോടെ പത്മനാഭമേനോനും, കൃഷ്ണപിള്ളയും, ഞാനും വളാഞ്ചേരിയേക്കാൾ ഭദ്രമായ ഒരൊളി സങ്കേതം ലക്ഷ്യമാക്കി ജനസഞ്ചാരമില്ലാത്ത ഇടവഴിയും പാടവും പിന്നിട്ട് ഇരിമ്പിളിയത്തുള്ള കാട്ടുമാടം മനയുടെ പരിസരത്തുള്ള ശ്രീ. തളിയത്ത് കൃഷ്ണൻനായർ മാസ്റ്ററുടെ വീടിനുമുന്നിൽ എത്തി; കൃഷ്ണൻമാസ്റ്ററെ വിവരം ധരിപ്പിച്ചു. കാട്ടുമാടം മനയിലെ പരമേശ്വരൻനമ്പൂതിരി മനയിൽ നിന്നും പുറത്ത് സ്വന്തമായ ഒരു വീട്ടിലായിരുന്നു താമസം. അദ്ദേഹം കമ്മ്യൂണിസ്റ്റാനു ഭാവിയുമായിരുന്നു. കൃഷ്ണപിള്ളയും, ഞാനും അവിടെ ഒരു മുക്കൂട്ട പെരുവഴിയിൽ നിന്ന് മറ്റ് രണ്ടു പേരേയും നമ്പൂതിരിപ്പാ ടിനടുത്തേക്കയച്ചു. അപ്പോഴാണ് കാര്യമായ ചില സംസാരങ്ങൾ ഞങ്ങൾ തമ്മിൽ നടന്നത്. ഞാനൊരു റോയിസ്റ്റായിരിക്കുന്ന വിവരം മേനോൻമാർ കൃഷ്ണപിള്ളയെ ഞാനില്ലാത്ത സന്ദർഭത്തിൽ പറഞ്ഞിരിക്കാം. അത് അദ്ദേഹത്തിന്റെ സംസാരത്തിൽ നിഴലിച്ചു.

"എം. എൻ. റോയിയെ ഒറ്റിക്കൊടുത്തു എന്നൊരപഖ്യാതി കമ്മ്യൂണിസ്റ്റ് പാർട്ടിക്കുണ്ടായിരുന്നു. ഞാൻ ഫെയ്സ്പൂരി കോൺഗ്രസ്സിൽ വെച്ചാണ് ആദ്യമായി റോയ്യെ കാണുന്നത്. റോയ് താമസിക്കുന്ന ക്യാമ്പിൽ നിന്ന് കൃഷ്ണപിള്ളയെ കാണണ മെന്ന് ആവശ്യപ്പെട്ട് റോയ് ഒരാളെ അയച്ചു. ഞാൻ എന്നെയായിരി ക്കുമെന്നുദ്ദ്യേശിച്ച് കേരള ക്യാമ്പിൽ നിന്ന് റോയ്യെ കാണാൻ പോയി. അദ്ദേഹം ഉദ്ദ്യേശിച്ച കൃഷ്ണപിള്ള ഞാനായിരുന്നില്ല; എ.കെ.പിള്ളയായിരുന്നു. തൽസമയം എ. കെ. പിള്ള ക്യാമ്പിലില്ലാ യിരുന്നു. അദ്ദേഹം സൗഹൃദപൂർവ്വം എന്നോട് സംസാരിക്കുകയും എനിക്ക് മനസ്സിലാക്കാൻ വിഷമമുള്ള ചില ഗഹനങ്ങളായ കാര്യങ്ങൾ സംസാരിക്കുകയും ചെയ്തു. "ലെനിനെപ്പോലെ മഹാനായ ഒരു മനുഷ്യൻ, ഇന്ത്യൻ കമ്മ്യൂണസത്തിന് നഷ്ടപ്പെട്ടു." തുടർന്നുള്ള സംഭാഷത്തിൽ ശ്രീ. കെ. സി. എസ്. പണിക്കരുടെ നഷ്ടവും തിരുവിതാംകൂറിൽ ഒന്നിച്ച് പ്രവർത്തിച്ചതും എടുത്തുപറഞ്ഞു. മടങ്ങിവന്നതിനുശേഷം നമ്പൂതിരിപ്പാടിന്റെ വസതിയിൽ തൽക്കാലതാമസം ഏർപ്പാടാക്കി ഞങ്ങൾ മടങ്ങി. റോയ്യെ ഒറ്റിക്കൊടുത്ത ധ്വനി എന്നെ ഉദ്ദ്യേശിച്ചാണെന്ന് ഞാൻ മനസ്സിലാക്കി. ഞാൻ അദ്ദേഹത്തോടു പറഞ്ഞു: ഇപ്പോഴത്തെ ഈ പാതാളപ്രവർത്തന ത്തിലും (Under ground) കമ്മ്യൂണിസ്റ്റ് പാർട്ടി നിലപാടുകളിലും എനിക്ക് യോജിപ്പില്ലെങ്കിലും ഞാൻ ഒറ്റികൊടുക്കുമെന്ന് സഖാവ് ഒട്ടും ഭയപ്പെടേണ്ടതില്ല. എന്റെ സ്വഭാവം അത്തരത്തിൽപ്പെട്ടതല്ല.

## അഞ്ച്

യുദ്ധരംഗത്തിന്റെ പിൻനിരയിൽ പ്രവർത്തിക്കുന്ന എൻജിനീയറിംഗ് വിഭാഗത്തിലേക്ക് സാങ്കേതിക പരിശീലനം നൽകി ടെക്നീഷ്യൻസിനെ റിക്രൂട്ട് ചെയ്തിരുന്നു. അങ്ങനെയുള്ള ഒരവസരം കിട്ടിയപ്പോൾ ഗോവിന്ദനും ഞാനും അതിൽ ചേർന്നു. പക്ഷെ മൂന്നുനാലു ദിവസം കൊണ്ട് ഗോവിന്ദൻ അതിൽ നിന്ന് വിരമിച്ചു. ഞാൻ തുടർന്നും പരിശീലനത്തിന് പോയി; കാരണം 20 രൂപ സ്റ്റൈപ്പെന്റ് കിട്ടുമായിരുന്നതിനാൽ. ആദ്യം മൗണ്ട്റോഡിലെ സിംപ്സൺ കമ്പനിയിലും പിന്നീട് റോയ്പുരത്തെ PCG വർക്ക്ഷോപ്പിലുമായിരുന്നു പരിശീലനം. 'മെഷിനിസ്റ്റ്' എന്ന തസ്തികയിലാണ് ഞാൻ നിയോഗിക്കപ്പെട്ടത്.

സിംപ്സൻ കമ്പനിയുടെ പരിശീലനകാലത്ത് സ്റ്റൈപ്പന്റ് തരാൻ വൈകിച്ചതിന്റെ പേരിൽ ഞങ്ങളൊരു ടൂൾ ഡൗൺ സ്ട്രൈക്ക് നടത്തി. സിംപ്സൻ കമ്പനിയുടെ പ്രധാനി അമേരിക്കക്കാരനായ ലാഡൻ സായിപ്പായിരുന്നു. ഒരജാനബാഹുവായ അദ്ദേഹം വന്ന് ഞങ്ങളെ ഓരോരുത്തരെയായി പുറത്താക്കി. പുറത്തുപോകാൻ കൂട്ടാക്കാത്തവരെ പൊക്കിയെടുത്ത് പുറത്താക്കി. ഞങ്ങൾ ഒരു മൗനജാഥയായി സെക്രട്ടേറിയറ്റിലെ ലേബർ കമ്മീഷണറുടെ ആപ്പീസിലേക്ക് പോയി. കാരണം മദ്രാസിലെ ലേബർ കമ്മീഷണറുടെ നിയന്ത്രണത്തിലായിരുന്നു ഈ പരിശീലനം. സിംപ്സൻ കമ്പനിക്ക് ഞങ്ങൾക്കനുവദിച്ച സ്റ്റൈപ്പന്റ് കൃത്യസമയത്ത് ലേബർ ഡിപ്പാർട്ട്മെന്റിൽ നിന്നും അനുവദിക്കും. അതു തരാൻ പത്തുദിവസം കാത്തിരുന്നിട്ടും തന്നില്ലെന്നതായിരുന്നു ടൂൾ ഡൗൺ സ്ട്രൈക്കിന് കാരണം. ലേബർ കമ്മീഷണർ ഒരു രാഘവയ്യ ഐ.സി.എസ്. കാരനായിരുന്നു. കോങ്ങാട്ടിൽ രാമൻമേനോന്റെ ഒരു മരുമകൻ അവിടെ ഉദ്യോഗസ്ഥനായിരുന്നു. രാഘവയ്യ തിരിച്ചെത്തുവോളം എല്ലാ ദിവസവും ഞങ്ങൾ ലേബർ കമ്മീഷണർ ആപ്പീസിനു മുന്നിൽ ഹാജരാകും. ലാഡൻ സായിപ്പിന്റെ പ്രവർത്തി ലേബർ കമ്മീഷണറെ ചൊടിപ്പിച്ചു. തന്റെ ഡിപ്പാർട്ടുമെന്റിന്റെ വരുതിയിൽപെടുന്ന ട്രെയിനികളെ പുറത്താക്കാനുള്ള അധികാരം എന്തെന്നും, ഡിഫൻസ് ഓഫ് ഇന്ത്യ റൂൾ പ്രകാരം കേസ്സെടുക്കുമെന്നും ലേബർ കമ്മീഷണർ സായ്പ്പിനെ അറിയിച്ചു. അവസാനം പല പ്രമുഖരും ഇടപെട്ട് സിംപ്സൻ കമ്പനിയെ നടപടിയിൽ നിന്നൊഴിവാക്കി എന്ന് മനസ്സിലാക്കി. ഞങ്ങളുടെ വേതനം നേരിട്ട് ലേബർ കമ്മീഷണർ ആപ്പീസിൽ നിന്നും ലഭിച്ചു.

## ആറ്

1942 ആദ്യം ഗോവിന്ദനും ഞാനും പതിവുപോലെ രാത്രി

പന്ത്രണ്ടുമണിയോടെ ഗോവിന്ദൻ താമസിക്കുന്ന വീടിന്റെ വരാന്തയിൽ കിടന്നുറങ്ങി. ഏകദേശം വെളുപ്പിന് നാലരമണിയോടെ ഒരു ബോംബാക്രമണത്തെ സൂചിപ്പിക്കുന്ന സൈറൻ മുഴങ്ങി. ഞങ്ങൾ പുറത്തിറങ്ങി നോക്കിക്കൊണ്ടിരിക്കെ നഗരത്തിലെ ജനങ്ങൾ പരിഭ്രാന്തരായി പുറത്തുവന്ന് വെപ്രാളം കാട്ടുന്നതായിക്കണ്ടു. പ്രകാശം വന്നതോടെ ജനങ്ങൾ കൂട്ടംകൂട്ടമായി നഗരം വിടാൻ തുടങ്ങി. ഞങ്ങൾ എഗ്മൂർ തീവണ്ടിയാപ്പീസിൽ ഏഴു മണിക്കു ചെന്നപ്പോൾ സ്റ്റേഷൻ പരിസരം ജനസമൂഹത്തെക്കൊണ്ട് നിറഞ്ഞിരിക്കുന്നു. ആദ്യ സൈറൺ മുഴങ്ങി ഏതാനും സമയം കഴിഞ്ഞപ്പോൾ ആപത്തൊഴിഞ്ഞ സൈറണും ശബ്ദിച്ചു. ശത്രുവിമാനം ആദ്യ സന്ദർഭത്തിൽ ബോംബിടുകയൊന്നും ചെയ്തില്ല. എങ്കിലും രണ്ട് ദിവസം കൊണ്ട് ജനനിബിഡമായിരുന്ന നഗരം മിക്കവാറും കാലിയായി. ഗോവിന്ദന്റെ അമ്മയോടൊപ്പം അദ്ദേഹവും നാട്ടിലേക്കുപോന്നു. തൻമൂലം എന്റെ കിടപ്പ് പരശു പാക്കത്തെ വീട്ടിൽതന്നെയായി. വീട്ടിലുള്ള സ്ത്രീകളെല്ലാം പോയിക്കഴിഞ്ഞു. ഞാനും ചിലപ്പോൾ അമ്മാമനും ഭക്ഷണം പാകം ചെയ്ത് ഭക്ഷിക്കും. എന്റെ പരിശീലന കേന്ദ്രം റോയ്പുരത്തായിരുന്നതിനാൽ എട്ടരമണിക്കവിടെ എത്തണം. ഒരു ചായ കുടിക്കാൻ മിന്റ്സ്ട്രീറ്റിലെ മലയാളി അയ്യരുടെ ധൈര്യപൂർവ്വം തുറന്നുപ്രവർത്തിക്കുന്ന ഹോട്ടൽവരെ നടക്കണം. പക്ഷെ അത് ഏറെനാൾ വേണ്ടിവന്നില്ല. ഒരു ദിവസം ഞങ്ങളുടെ പരിശീലനാധ്യാപകൻ വന്നുപറഞ്ഞു; "നമ്മുടെ യൂണിറ്റ് ഇവിടെ നിന്ന് മാറ്റുകയാണ്" നാളെ കാലത്ത് ഒമ്പത് മണിക്ക് മുമ്പായി എല്ലാവരും റോയ്പുരം സ്റ്റേഷനിൽ എത്തണം. ഒരു പ്രത്യേക വണ്ടി തയ്യാറായിരിക്കും". എവിടേക്കാണെന്നൊന്നും അറിയില്ലായിരുന്നു. നിശ്ചിതസമയത്തിൽ വണ്ടി പുറപ്പെട്ടു. പിന്നീട് ഞങ്ങൾക്ക് മനസ്സിലായി അത് ബാംഗ്ളൂർ വഴിയാണ് നീങ്ങുന്നതെന്ന്. ഉച്ചക്ക് ബാംഗ്ളൂരിൽ വെച്ച് ഭക്ഷണം തന്നു. പിന്നീടുള്ള യാത്ര ഒരു മീറ്റർഗേജ് വണ്ടിയിലായിരുന്നു. വൈകുന്നേരത്തോടെ ഞങ്ങൾ ഹിന്ദുപൂരിലെത്തി. ഒരു സ്കൂൾ പരിസരത്തേക്ക് കൊണ്ടു പോയി. യാത്രാക്ഷീണം തീർക്കാൻ ഞങ്ങളിൽ ചിലർ അതിനു സമീപം കണ്ട ഒരു വലിയ കുളം പോലുള്ള തടാകത്തിൽ ഇറങ്ങി നീന്തിക്കുളിച്ച് തിരിച്ചുപോയി. രാത്രി ഭക്ഷണം പട്ടാളച്ചിട്ടയിലായിരുന്നു. അർദ്ധരാത്രിയോടെ എനിക്ക് പനിതുടങ്ങി; പിറ്റേന്ന് ഉച്ചയോടെ ബോധമില്ലാത്ത പനിയായി. അവിടെ ഒരു താലൂക്കാശുപത്രിയാണുള്ളത്. പകൽ ഒരു ഡോക്ടറും രണ്ടു നേഴ്സുമാരും കമ്പൗണ്ടറും.

ഡോക്ടർ ദയാപുരസ്സരം പെരുമാറി. രാത്രി ആരും ഉണ്ടാവാറില്ല. രണ്ട് ദിവസം കൊണ്ട് പനി ഭേദപ്പെട്ടുവെങ്കിലും നാലഞ്ചു ദിവസം അവിടെ കിടന്നു. മലേറിയയാണെന്നാണ് ഡോക്ടറുടെ അഭി പ്രായം. പനിയോടൊപ്പം ശക്തിയായ വിറയലും അനുഭവപ്പെട്ടിരുന്നു. അത് മലേറിയ ലക്ഷണമാണത്രെ. നാലു

ദിവസം കഴിഞ്ഞ് കുളിയും ഭക്ഷണവും തന്ന് പിറ്റേന്ന് ഡിസ്ചാർജ്ജ് ചെയ്തു. ആശുപത്രിയിൽ പ്രവേശിച്ച രണ്ടാം ദിവസം അർദ്ധരാത്രി പനി നിന്നപ്പോൾ കഠിനമായ ദാഹവും തൊണ്ടവരൾച്ചയും അനുഭവപ്പെട്ടു. ആശുപത്രിയിൽ നാലഞ്ചു രോഗികൾ മാത്രം. വിജനമായ അന്തരീക്ഷം. വെള്ളം ചോദിക്കാനോ തരാനോ ആരുമില്ല. അസഹനീയമായ ദാഹം. മെല്ലെ ഒരുവിധം എഴുന്നേറ്റ് കക്കൂസിൽ ശേഖരിച്ചുവച്ചിരുന്ന വെള്ളമെടുത്ത് കുടിച്ച സത്യം ഞാൻ ഇന്നും ഓർക്കാറുണ്ട്. മടക്കയാത്രയിൽ ആ കൊച്ചുടൗൺ കണ്ടു അവിടെ തപാലാപ്പീസിന്റെ ബോർഡിൽ മലയാളത്തിൽ 'തപാൽ ആപ്പീസ്' എന്ന് എഴുതിവെച്ചിരുന്നു. ഹിന്ദുപൂർ മലയാളികൾക്ക് അറിയുന്ന സ്ഥലമാണ്. കാരണം അവിടെ വൻതോതിൽ കേരളത്തിൽ നിന്നുള്ള അടക്ക വിപണനം നടന്നിരുന്നു. തിരിച്ച് ട്രെയിനിംഗ് കേന്ദ്രത്തിലെത്തിയപ്പോൾ അവിടെ പരിശീലനത്തിനുള്ള ഉപകരണങ്ങളില്ല. രാവിലെയും വൈകുന്നേരവും പട്ടാളച്ചിട്ടയിലുള്ള കവാത്ത് മാത്രം. കല്ലും നെല്ലും നിറഞ്ഞ ഭക്ഷിക്കാൻ കൊള്ളാത്ത ചോറ്. അങ്ങിനെ വല്ലാത്തൊരന്തരീക്ഷം ! ഞങ്ങളുടെ നേതൃത്വം ഒരു പട്ടാള ഉദ്യോഗസ്ഥനായ യൂറോപ്യൻ –ഇംഗ്ലീഷുകാരൻ– ഏറ്റെടുത്തിരുന്നു. അയാൾ സിവിലിയൻമാരായ ഞങ്ങളോട് പട്ടാളക്കാരോടുള്ള പെരുമാറ്റം തുടങ്ങി. മനംമടുത്തു. ഭാഗ്യവശാലെന്നു പറയട്ടെ ഒരു ദിവസം രാവിലെ സായ്പ് വന്നുപറഞ്ഞു; ഇനി മേലിൽ നിങ്ങളെ പട്ടാളവിഭാഗത്തിൽപെടുത്തി വിവിധ ക്യാമ്പുകളിലേക്ക് അയക്കുകയാണ്. അതിൽ താൽപര്യമില്ലാത്തവർക്ക് ഇതേവരത്തെ സ്റ്റൈപ്പന്റും വാങ്ങി പിരിഞ്ഞുപോകാം. ഈ അവസരം ഞങ്ങളിൽ ഏഴെട്ടുപേർ ഉപയോഗപ്പെടുത്തി. യുദ്ധാനുകൂല സേവനം മതിയാക്കി നാട്ടിലേക്കുതിരിച്ചു. ആ അദ്ധ്യായം അങ്ങിനെ അവസാനിച്ചു.

## ഏഴ്

ഒരു ദിവസം പി.സി.യും ഇടശ്ശേരിയും കുറ്റിപ്പുറത്തു വന്നു. അക്കാലത്ത് ഞാൻ കുറ്റിപ്പുറത്തുകാരനായിരുന്നു. ഈ പ്രസിദ്ധീകരണശാലയുടെ (വെസ്റ്റ്കോസ്റ്റ് പബ്ലീഷേഴ്സ്) ഒരു രൂപരേഖ വരച്ചുകാട്ടി പതിനൊന്നുപേരടങ്ങുന്ന ഒരു "പാർട്ട്ണർ ഷിപ്പ്" സ്ഥാപനം എന്ന രീതി സ്വീകരിച്ചു. ഓഫീസ് കുറ്റിപ്പുറത്തായിക്കൂടേ എന്ന അന്വേഷണത്തിലാണ് അത് പൊന്നാനിയിലാണ് ഉചിതം എന്ന് ഞാൻ നിർദ്ദേശിച്ചു. യഥാർത്ഥത്തിൽ അവരും അതായിരുന്നു ഉദ്ദേശിച്ചിരുന്നത്. കാരണം ശ്രീ. ടി. ഗോപാലക്കുറുപ്പ് പൊന്നാനി താലൂക്ക് കോൺഗ്രസ്സ് കമ്മിറ്റി പ്രസിഡന്റായിരുന്നു. അവിഭക്ത പൊന്നാനി താലൂക്കിന്റെ എന്നെടുത്തുപറയട്ടെ. അദ്ദേഹം അതിനു മുൻപ് കൽക്കത്തയിലുണ്ടായിരുന്നുപോൽ.

കേളപ്പൻ പ്രജാ സോഷ്യലിസ്റ്റ് പാർട്ടിയിലേക്ക് പോയപ്പോൾ അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ കുറച്ചുപേർ കോൺഗ്രസ്സ് വിട്ടു. കുറുപ്പും അതിൽപെട്ടു. തൻമൂലം പഴയ ബന്ധങ്ങളും നഷ്ടപ്പെട്ടു. പ്രജാ സോഷ്യലിസ്റ്റ്പാർട്ടിയിൽ കുറച്ച് നല്ല വ്യക്തികളുണ്ടായിരുന്നെങ്കിലും അതിന് വേരോട്ടമുണ്ടായില്ല. കമ്മ്യൂണിസ്റ്റിന്റെ സഹായത്തോടെ പാർലമെന്റിലേക്ക് കേളപ്പൻ ജയിച്ചു എന്നുമാത്രം. ഈ അവസരത്തിൽ വെസ്റ്റ്കോസ്റ്റ് രൂപീകരണം കുറുപ്പിനെ ഏൽപ്പിക്കുന്നതിൽ ഇടശ്ശേരിക്ക് പ്രത്യേക താൽപ്പര്യമുണ്ടായിരുന്നതായി ഞാനൂഹിച്ചു. മാത്രമല്ല, എന്നെക്കാൾ ജനസമ്പർക്കവും കഴിവുമുള്ള ആൾ ഗോപാലക്കുറുപ്പാണെന്നും എനിക്കറിയാമായിരുന്നു. കുറുപ്പാകട്ടെ, സഹൃദയൻ, നല്ലവൻ, വിവരമുള്ള ആൾ, കയ്യിലുള്ള പണം പിശുക്കുകൂടാതെ ചെലവാക്കുന്ന, സ്നേഹസമ്പന്നനായ സുഹൃത്ത്.

വി. ടി. ഭട്ടതിരിപ്പാട് മാനേജിംഗ് പാർട്ട്ണറും ടി. ഗോപാലക്കുറുപ്പ് മാനേജറുമായി പതിനൊന്ന് പേരടങ്ങുന്ന വെസ്റ്റ്കോസ്റ്റ് പബ്ളിക്കേഷൻസിൽ, കേരളത്തിലെ പ്രമുഖ സാഹിത്യകാരൻമാരിൽ പലരും ഉണ്ടായിരുന്നു. എൻ.വി.കൃഷ്ണവാര്യർ, പി. സി. കുട്ടികൃഷ്ണൻ (ഉറൂബ്), ഇടശ്ശേരി, ഒളപ്പമണ്ണ സുബ്രഹ്മണ്യൻ നമ്പൂതിരി, അക്കിത്തം അച്യുതൻ നമ്പൂതിരി, എം.ടി.വാസുദേവൻനായർ, എൻ.പി. മുഹമ്മദ് സാഹിത്യം ലേശവുമില്ലാത്ത ഞാനും കവി കടവനാട് കുട്ടികൃഷ്ണനനും. പ്രാരംഭയോഗവും അവസാനയോഗവും നടന്നത് പി.സി. യുടെ കോഴിക്കോട്ടെ വസതിയിലായിരുന്നു. പത്തു രൂപ വരിസംഖ്യ വാങ്ങി പന്ത്രണ്ടു രൂപ വിലവരുന്ന പുസ്തകങ്ങൾ ഒരു കൊല്ലം കൊണ്ട് കൊടുക്കാമെന്നും ഓരോ വീടും ഒരു കൊച്ചു ഗ്രന്ഥശാലയാക്കണമെന്നുമൊക്കെയുള്ള മോഹങ്ങളും ആശയങ്ങളും വെച്ചു പുലർത്തിയാണ് അത് തുടങ്ങിയത്. പൊന്നാനിയിലും കോഴിക്കോട്ടും താലൂക്കിന്റെ വിവിധ ഭാഗങ്ങളിലും നടന്ന് വരിക്കാരെ ചേർത്തു; പക്ഷെ, ഏഴ് മാസം കഴിഞ്ഞിട്ടും ദേശാഭിമാനി പ്രസ്സിൽ അച്ചടിക്കാൻ കൊടുത്ത ഉറൂബിന്റെ "മൗലവിയും ചങ്ങാതിമാരും" എന്ന പുസ്തകം വെളിച്ചം കണ്ടില്ല. പരിചിതർ എന്തായി പുസ്തകം എന്നും അപരിചിതർ പുസ്തകമെവിടെ എന്നും ചോദിക്കാൻ തുടങ്ങി. ഈ കാര്യം ഞാൻ ഇടശ്ശേരിയുടെ ശ്രദ്ധയിൽപെടുത്തിയപ്പോൾ 'ഞാൻ ഗോപാലക്കുറുപ്പിന്റെ രക്ഷിതാവൊന്നുമല്ല 'എന്ന മറുപടി കിട്ടി. വി.ടി.യും ആകുലനായി. സംഭവങ്ങൾ ശരിക്കല്ല നീങ്ങുന്നതെന്ന് മനസ്സിലാക്കിയ പി.സി. പൊന്നാനിയിൽ രഹസ്യയോഗം ചേർന്ന് രേഖകൾ പരിശോധിച്ച് പന്തികേടുകൾ മനസ്സിലാക്കി. ഒടുവിൽ ഒരു സമ്പൂർണ്ണയോഗം ചേർന്നു. പി.സി.യുടെ കോഴിക്കോട്ടെ വീട്ടിൽ. ഒളപ്പമണ്ണയും, എം.ടി.വാസുദേവൻനായരും ഒരു യോഗത്തിനും വരാറില്ലായിരുന്നു. ഭാഗ്യത്തിന് പാർട്ട്ണർഷിപ്പ്

റജിസ്ട്രേഷൻ നടത്തിയിരുന്നില്ല. രാത്രി പിരിച്ചുവിടാൻ നിർദ്ദേശം വന്നു. അപ്പോൾ കൃഷ്ണവാര്യർക്കൊരു സംശയം. പണം പിരിച്ചെടുത്തതിന്റെ പേരിൽ നിയമനടപടിക്ക് സാധ്യതയുണ്ടോ എന്ന്. വരിസംഖ്യയായതുകൊണ്ട് നിയമനടപടികൾക്ക് വഴിയില്ലെന്ന് ഇടശ്ശേരിയും. നമ്മളൊക്കെ കൂടി പണംപിരിച്ച് ജനങ്ങളെ പറ്റിച്ചു എന്നുവരുന്നത് വലിയ നാണക്കേടല്ലേ എന്ന് വി. ടി. യുടെ ചോദ്യം ! എല്ലാവരും മുഖത്തോടു മുഖംനോക്കി സ്തബ്ധരായി. ഏതാനും മിനിറ്റ് കഴിഞ്ഞപ്പോൾ, വികാരാധീനനായ വി.ടി. എന്റെ മുഖത്തുനോക്കി ചോദിച്ചു; ദാമോദരൻ കുറ്റിപ്പുറത്ത് വെച്ച് നടത്തുകയാണെങ്കിൽ ഞാനെന്റെ മുഴുവൻ കഴിവും ഉപയോഗപ്പെടുത്താം. പ്രശ്നം വിഷമം പിടിച്ചതാണെന്ന് മനസ്സിലാക്കിയെങ്കിലും വി.ടി.യുടെ വെപ്രാളവും മറ്റുള്ളവരുടെ മൗനാനുവാദവും, ജനങ്ങളോടുള്ള ബാദ്ധ്യതയും ഓർത്ത് വെസ്റ്റ്കോസ്റ്റ് പബ്ളിക്കേഷൻസിന്റെ ഒരു ചെറിയ തോൽപെട്ടി രേഖകളടക്കം ഞാൻ കുറുപ്പിൽ നിന്നേറ്റുവാങ്ങി. ദേശാഭിമാനിയിൽ കൊടുത്ത അമ്പതു രൂപയാണ് ഞാനേറ്റുവാങ്ങിയപ്പോൾ വെസ്റ്റ്കോസ്റ്റിന്റെ മൂലധനം! ആ മൂലധനവുമായി കുറ്റിപ്പുറത്തു വാസുദേവമാൻഷനിലുണ്ടായിരുന്ന എന്റെ സ്വകാര്യമുറി അന്നുമുതൽ വെസ്റ്റ്കോസ്റ്റിന്റെ ഓഫീസായി ഉപയോഗപ്പെടുത്തി. അതിന്റെ അനൗപചാരികമായ ഉദ്ഘാടനം നടത്തി. 1954 മുതൽ വെസ്റ്റ്കോസ്റ്റ് പബ്ളിക്കേഷൻസിന്റെ പ്രവർത്തനം പുനരാരംഭിച്ചു പ്രവർത്തനത്തിൽ വി.ടി.യുടെ വാർദ്ധക്യം മറന്ന സർവ്വ സഹായവും എല്ലായ്പ്പോഴും ലഭിച്ചുകൊണ്ടിരുന്നു. വാർദ്ധക്യത്തിന്റെ ക്ഷീണം പരിഗണിക്കാതെ അദ്ദേഹം എന്നോടൊപ്പം ഓടിനടന്ന് പുതിയ വരിക്കാരെ ചേർത്ത് വാഗ്ദത്തം ചെയ്തത്രയും വിലക്കുള്ള മുഴുവൻ വരിക്കാർക്കും പുതിയ വരിക്കാർക്കും പുസ്തകം എത്തിക്കുക എന്ന കാര്യനിർവ്വഹണം നടത്തിക്കൊണ്ടിരുന്നു. ആദ്യപുസ്തകമായ ഉറൂബിന്റെ മൗലവിയും ചങ്ങാതിമാരും കുറ്റിപ്പുറത്ത് പ്രവർത്തനം തുടങ്ങി രണ്ടു മാസത്തിനുള്ളിൽ പുറത്തുവന്നു. മദ്രാസിൽ നിന്ന് എം. ഗോവിന്ദനും തലശ്ശേരി-കണ്ണൂർ ഭാഗങ്ങളിൽ നിന്ന് ടി. പത്മനാഭനും, കോഴിക്കോട്ട് നിന്ന് പി.സി. കുട്ടികൃഷ്ണനും കെ.പി. രാമൻനായരും പാലക്കാട്ടുനിന്ന് ഒളപ്പമണ്ണയും, എം.ടി. വാസുദേവൻനായരും -അക്കാലത്ത് വെറും വാസു എന്നാണ് വിളിച്ചിരുന്നത്- പുതിയ വരിക്കാരെ ചേർക്കാൻ ഞങ്ങളോടൊപ്പം സഹകരിച്ചുപോന്നു എന്ന് പ്രത്യേകം പറയട്ടെ. എറണാകുളത്ത് കെ. കെ. മാധവൻ, പി.കെ. ബാലകൃഷ്ണൻ എന്നിവരും സഹകരിച്ചു. അന്ന് വെസ്റ്റ്കോസ്റ്റ് പ്രസാധകർ കുറ്റിപ്പുറത്തുനിന്ന് പ്രസിദ്ധീകരിച്ച ചില പ്രധാന പുസ്തകങ്ങൾ മൗലവിയും ചങ്ങാതിമാരും-പി.സി., 'ധിക്കാരിയുടെ കാതൽ'- സി.ജെ.തോമസ്, 'പ്രകാശം പരത്തുന്ന പെൺകുട്ടി' ടി. പത്മനാഭൻ, 'ജ്ഞാനസ്നാനം - എം.ഗോവിന്ദൻ, 'ഈ ഏടത്തി നുണയേ പറയൂ'-

അക്കിത്തം എന്നിവയുടെ ഒട്ടേറെ പതിപ്പുകൾ സാഹിത്യ പ്രവർത്തക സഹകരണസംഘമടക്കം പലരും പിൽക്കാലത്ത് പ്രസിദ്ധീകരിച്ചിട്ടുണ്ട്. 1959–ൽ വെസ്റ്റ്കോസ്റ്റ് പ്രസിദ്ധീകരണശാല നിർത്തലാക്കി. 1954–59 കാലത്ത് എന്റെ ജോലി സംബന്ധിയായ സമയം കഴിച്ച് ബാക്കി മുഴുവൻ സമയം ഈ സ്ഥാപനത്തിന്റെ വാഗ്ദത്തപാലനത്തിനായി വിനിയോഗിച്ചു; സംതൃപ്തനായി. പക്ഷേ, ക്ഷീണിതനായി. ഓഫീസ് വാടകയും തപാൽ ചെലവുമല്ലാതെ മറ്റു ചെലവുകൾ ഒന്നും തന്നെ ആ സ്ഥാപനത്തിന്റെ ഫണ്ടിൽ നിന്നും ഉപയോഗപ്പെടുത്താതെയായിരുന്നു അക്കാലമത്രയും പ്രവർത്തിച്ചത്. വരിക്കാർക്ക് കൊടുത്ത് ബാക്കിവരുന്ന പുസ്തകങ്ങൾ വിറ്റ് പണം തന്നിരുന്നത് എസ്.പി.സി.എസ്സിന്റെ പുസ്തകശാലയായ എൻ.ബി.എസ്സായിരുന്നു. അന്നതിന്റെ മാനേജർ ഡി.സി. കിഴക്കേമുറിയും. കാരൂർ നീലകണ്ഠപിള്ള, സി.ജെ.തോമസ്, എം. ഗോവിന്ദൻ, എന്നിവർ അക്കാലത്ത് അതിന്റെ ചുക്കാൻ പിടിക്കുന്നവരായിരുന്നു. പി.സി.കുട്ടികൃഷ്ണൻ റോയൽറ്റി വാങ്ങിയില്ല: പത്മനാഭന് പണമായിതന്നെ 20% വെച്ച് റോയൽറ്റി കൊടുത്തു. സി.ജെ., ഗോവിന്ദൻ, അക്കിത്തം എന്നിവരുടെ റോയൽറ്റി ഗ്രന്ഥങ്ങളായി കൊടുത്ത് സംഗതി ശുദ്ധമാക്കി. ചുരുക്കത്തിൽ 1950–കൾ മുഴുവൻ കലാസമിതി, വെസ്റ്റ്കോസ്റ്റ് എന്നിവയുടെ സജീവ പ്രവർത്തനങ്ങളായിരുന്നു. ആ യാതനാപൂർണ്ണ പ്രവർത്തനം നടത്തുമ്പോൾ ഒരാത്മസംതൃപ്തി അനുഭവപ്പെട്ടു എന്നു പറയട്ടെ.

ഐക്യകേരളം രൂപപ്പെട്ടതോടെ മദ്രാസ് ഗവൺമെന്റിന്റെ ഇൻഫർമേഷൻ ഡിപ്പാർട്ട്മെന്റിലെ ചില മലയാളികൾ തിരുവനന്തപുരത്തേക്ക് മാറി; മാറ്റുകയല്ല, സ്വയം മാറുകയായി രുന്നു. ശ്രീമാൻമാർ എം.ഗോവിന്ദനും, എ.എൻ.നമ്പ്യാരും അങ്ങനെ തിരുവനന്തപുരത്തെത്തി; രണ്ടാത്മ സുഹൃത്തുക്കൾ. ഗോവിന്ദന്റെ പത്രപ്രവർത്തന കൗതുകം അങ്ങനെ അവിടെവെച്ച് 1957–58–ൽ ഗോപുരം ദ്വൈമാസികയ്ക്ക് തുടക്കം കുറിച്ചു. സി.ജെ തോമസ്സും, അയ്യപ്പപണിക്കരും, ജി. കുമാരപിള്ളയും മറ്റും ഗോപുരത്തിന്റെ കാവൽക്കാരായിട്ട് അന്ന് തിരുവനന്തപുരത്തുണ്ടായിരുന്നു. എല്ലാവരും സർക്കാരുദ്യോഗസ്ഥരായതിനാൽ പത്രത്തിന് ഡിക്ളറേഷൻ കൊടുക്കാൻ തിരുവനന്തപുരത്തെത്തണമെന്ന് ഗോവിന്ദൻ എന്നോട് ആവശ്യപ്പെട്ടു. അങ്ങിനെ കുറ്റിപ്പുറത്തു താമസിക്കുന്ന ഞാൻ തിരുവനന്തപുരത്ത് പ്രസിദ്ധീകരിക്കുന്ന ഗോപുരത്തിന്റെ പ്രിന്ററും പബ്ളിഷറും എഡിറ്ററുമായി ഡിക്ളറേഷൻ കൊടുത്തു. ഒരു നല്ല മാസികയുടെ പത്രാധിപസ്ഥാനം കഴിവുറ്റ പലരുമുണ്ടായിട്ടും എനിക്കു വീണുകിട്ടി. പ്രവർത്തനം ഗോവിന്ദനും സുഹൃത്തുക്കളും നടത്തി. നൂറു രൂപ അംഗങ്ങളിൽ നിന്ന് പിരിച്ചാണ് ഗോപുരത്തിന്റെ തുടക്കം. ഒരു കൊല്ലം കൊണ്ട് ആറു ലക്കം പുറത്തിറക്കി. ഗോപുരം നിർത്തലാക്കി. അപ്പോഴേക്കും

വന്നുപെട്ട കടബാധ്യതകൾ ഗോവിന്ദനും ചില സുഹൃത്തുക്കളും വഹിച്ചു. കുറച്ചു വരിക്കാരെ ചേർക്കലും, മാർക്സിസ്റ്റ് വിപ്ളവം ഒരു വഴിത്തിരിവിൽ എന്ന ലേഖനമെഴുത്തുമാണ് എന്റെ സംഭാവന. ആ മാസികയിലാണ് മുഹമ്മദ് ബഷീറിന്റെ 'പാത്തുമ്മയുടെ ആട് ' എന്ന കഥ ആറു ലക്കങ്ങളിലായി പ്രസിദ്ധീകരിച്ചത്. ഗോവിന്ദൻ, സി.ജെ. തോമസ്, പി.കെ. ബാലകൃഷ്ണൻ, എ.എൻ. നമ്പ്യാർ, അയ്യപ്പപണിക്കർ, വി.ടി. എന്നിവരാണ് ഗോപുരത്തിന്റെ അസംഘടിതമായ സംഘടനാ ഭാരവാഹികൾ, ഈ ഞാനും.

1960 കളിലാണ് മദ്രാസിൽ നിന്ന് ശ്രീ. എം ഗോവിന്ദന്റെ പത്രാധിപത്യത്തിൽ ''സമീക്ഷ'' എന്ന ത്രൈമാസിക പുറത്തിറങ്ങിയത്. ഇന്ത്യയിലെ ഭാഷാ മാസികകളിൽ 'സമീക്ഷ' ഒരുന്നതസ്ഥാനം കരസ്ഥമാക്കി. അതിന്റെ രണ്ടോ മൂന്നോ ഇംഗ്ളീഷ് പതിപ്പുകളും പ്രസിദ്ധീകരിച്ചു. അതിൽ അഖിലേന്ത്യ പ്രശസ്തി നേടിയ ഒന്നായിരുന്നു 'പോയട്രി ആന്റ് റിനൈസൻസ്'. കെട്ടിലും മട്ടിലും ഉള്ളടക്കത്തിലുള്ള ശ്രേഷ്ഠതയും ഭംഗിയും ഗോവിന്ദന്റെ പത്രപ്രവർത്തനത്തിലെ ഒരു സവിശേഷതയായിരുന്നു. `Accend on the New` എന്ന പേരിൽ മറ്റൊരു പതിപ്പും സമീക്ഷ പ്രസിദ്ധീകരിച്ചു. അതിൽ സാമൂഹ്യ-രാഷ്ട്രീയ-താത്വിക വിഷയങ്ങൾ അവതരിപ്പിച്ചിരുന്നു. മൂന്നു കൊല്ലം നടത്തിയശേഷം അതും നിർത്തി; കടവും പ്രാരാബ്ധങ്ങളും വർദ്ധിച്ചതിനാൽ. എങ്കിലും അമേരിക്കൻ സി. ഐ. എ. ധനസഹായം കൊണ്ടാണ് ഗോവിന്ദൻ ഇതെല്ലാം ചെയ്യുന്നതെന്ന് ഒരു കമ്യൂണിസ്റ്റ് പ്രചരണം നടന്നിരുന്നു ! ആ പ്രചരണം നടത്തിയവർ തന്നെ ഇപ്പോൾ സി.ഐ.എ. പണം ഔദ്യോഗികമായി അത്ര മോശമല്ലെന്നും സമ്മതിക്കുന്നു. യഥാർത്ഥത്തിൽ ഗോവിന്ദനും ആ ഒരു സുഹൃദ്‌വലയവും കഠിനമായി യത്നിച്ചാണ് സമീക്ഷ നടത്തിയിരുന്നതെന്ന സത്യം അതെ പ്രചരണത്തിനുവേണ്ടി മൂടിവെയ്ക്കുകയാണ് അവർ ചെയ്തത്. സത്യം അറിയാവുന്നവർ പോലും ഇതേറ്റുപാടി. ഏതാനും കൊല്ലങ്ങൾക്കുശേഷം സമീക്ഷ രണ്ടാം വട്ടവും ഒരു കൊല്ലം കൂടി പ്രസിദ്ധീകരിച്ചു. ഇതെല്ലാം 1960-കളിലായിരുന്നു. 60-70 കളിൽ ഒട്ടധികം സെമിനാറുകളും ചർച്ചാ ക്ളാസ്സുകളും കോലായചർച്ചകളും നടത്തിക്കൊണ്ടിരുന്നു. രാഷ്ട്രീയ, മത, ജാതി ഭേദമന്യേ 'മനുഷ്യൻ' എന്ന ആശയം പരിചയപ്പെടുത്തുന്നതിൽ ഈ കൊച്ചുകൊച്ചു കൂട്ടായ്മകൾ ഉപയോഗപ്രദമായിരുന്നു. എന്റെ എളിയ സാന്നിധ്യവും പ്രവർത്തനവും ഈ കൂട്ടായ്മകളിലുണ്ടായിരുന്നു എന്നു പറയുന്നതിൽ എനിക്ക് സംതൃപ്തിയുണ്ട്.

•

**(എൻ.ദാമോദരന്റെ "ഗതകാലസ്മരണകൾ" എന്ന ഓർമ്മക്കുറിപ്പുകളിൽ നിന്നുള്ള ചില ഭാഗങ്ങൾ)**

ചെറുകഥ

# പഴനിവണ്ടി

കെ. വി. ജയൻ

തിരക്കിലും ചൂടിലും പെട്ട് വിയർത്തൊലിക്കുമ്പോഴാണ് വണ്ടി നീങ്ങാനുള്ള വിസിൽ മുഴങ്ങിയത്. വാതിലിനോടടുത്ത് കുറച്ചുസ്ഥലം ഒഴിഞ്ഞുകിടക്കുന്നുണ്ട്. കാറ്റ് കിട്ടുകയും ചെയ്യും. അങ്ങോട്ടുനീങ്ങാനുള്ള ഒരുക്കത്തിനിടയിലാണതു കണ്ടത്. അനങ്ങിത്തുടങ്ങിയ വണ്ടിയിലേക്ക് ഒരു മദ്ധ്യവയസ്കൻ കയറാൻ ശ്രമിക്കുന്നു. ഒപ്പം വീഴാനും തുടങ്ങുന്നു.

കണ്ണുകൾ പൊടുന്നനെ അടഞ്ഞു...

കണ്ണുതുറക്കുമ്പോൾ, ഭാഗ്യത്തിന് ഒന്നും സംഭവിച്ചില്ല.

പ്ളാറ്റ്ഫോമിലും വാതിൽക്കലും നിന്നവരുടെ സഹായം കൊണ്ട് അയാൾ വണ്ടിയിൽ കയറി. അയാളുടെ കാലുകളിലൊന്ന് മരം കൊണ്ടുള്ളതായിരുന്നു.

സഹായത്തിന് അനുബന്ധമായിവന്ന ശകാരങ്ങൾ വണ്ടി യുടെ ഗതിവേഗത്തിനൊപ്പമെത്താൻ പാടുപെട്ടു. ശേഷം ഭാഗം വണ്ടിയിലുള്ളവരുടെ വകയായി. തീവണ്ടിയപകടങ്ങളുടേയും തുടർന്നുള്ള സംഭവങ്ങളുടേയും ഉദാഹരണങ്ങൾ സഹിതമാണ് ഒരോരുത്തരും അഭിപ്രായങ്ങളും ഉപദേശങ്ങളും നടത്തിയത്. കൂട്ടത്തിൽ, ഇത്തരം ബലഹീനതയുള്ള ആളുകൾ നേരത്തെ വന്ന് വണ്ടിയിൽ കയറണം എന്ന് ഒരാളുടെ അഭിപ്രായം കേട്ട പ്പോൾ വൈകല്യം ജീവിതത്തിന്റെ ഭാഗമാണെന്ന് പറയാൻ തോന്നി. ഒന്നും പറഞ്ഞില്ല. സാവധാനം എല്ലാവരും അങ്ങനെയൊന്നും സംഭവിച്ചില്ല എന്ന മട്ടിൽ മറ്റുകാര്യങ്ങളിലേക്ക് കടന്നു.

വണ്ടിയുടെ വേഗത കൂടിയതോടൊപ്പം ഇരുട്ടിന്റെ കട്ടിയും കനത്തുവന്നു. ക്ഷീണവും ചൂടുംകൊണ്ട് തളർന്ന പലരും കിട്ടിയ സ്ഥലങ്ങളിൽ ഇരുന്നും ചാരിയും നിശബ്ദമായി ഉറക്കത്തിലേക്ക്

വീണു. വണ്ടിയുടെ താളത്തിനൊപ്പം ചിന്തയുടെ താളവും ലയിച്ചപ്പോൾ ഇരുട്ടിലേക്ക് നോക്കിയിരുന്ന ഞാനും മയക്കത്തിലേക്ക് വീണു. ഇടയ്ക്കു മയക്കത്തിൽനിന്നുണർന്നപ്പോഴാണത് കണ്ടത്: എന്റെ അടുത്ത്, ഇടതുവശത്തായി അയാൾ ഇരിക്കുന്നു. ഞാൻ ഉണർന്നതു കണ്ടിട്ടാവാം "പാലക്കാടെത്താറായോ?" എന്നയാൾ ചോദിച്ചു. "ആകുന്നതേയുള്ളു, ഞാനും അങ്ങോട്ടാണ്."

അല്പനേരം ഞാനയാളെ ശ്രദ്ധിച്ചു. കൊമ്പൻമീശ, തടിച്ചു കുറുകിയ ശരീരം. ആകെക്കൂടി ഒരു കഠിനഹൃദയന്റെ ഭാവം. ഒരുപക്ഷെ കള്ളനോ കൊലപാതകിയോ ആവാം, ഞാൻ കണക്കുകൂട്ടി.

ഉറക്കം വരാത്തതുകൊണ്ടും മറ്റൊന്നും ചെയ്യാനില്ലാത്തതുകൊണ്ടും ഞങ്ങൾ കുറേനേരം സംസാരിച്ചു. എന്റെ കണക്കുകൂട്ടലുകൾ മഞ്ഞുകട്ടപോലെ അലിയുന്നു.

മാധവൻ -അതാണദ്ദേഹത്തിന്റെ പേര്- സ്വദേശം കൊല്ലങ്കോട്. ഇപ്പോൾ ഹൈക്കോടതിയിൽ ഹർജി കൊടുക്കാൻ പോയി വരുന്നവഴി. ചന്ദന കള്ളക്കടത്തുകാരെ എതിർത്തതിനെ തുടർന്ന് കാണാതായ പോലീസുകാരനായ മകനെ കണ്ടുപിടിക്കാൻ സി.ബി.ഐ. അന്വേഷണം ആവശ്യപ്പെട്ട് ഹർജി കൊടുക്കുവാനാണ് അദ്ദേഹം എറണാകുളത്ത് പോയത്. ഹർജി ഫയൽ ചെയ്ത് വീണ്ടും വക്കീലിനെ കണ്ട് ഇറങ്ങിയപ്പോൾ സമയം വൈകി. കൊല്ലങ്കോട്ടേക്കുള്ള ബസ്സ് കിട്ടാത്തതുകൊണ്ടാണ് തീവണ്ടിയിൽ കയറിയത്. ട്രെയിൻയാത്ര നല്ല വശമില്ല. വണ്ടി പുറപ്പെടാനുള്ള അറിയിപ്പുകേട്ടപ്പോൾ, ബദ്ധപ്പാടിനിടെ ബാക്കി പൈസപോലും വാങ്ങാൻ മറന്നു. ഒരുവിധത്തിൽ ആയാസപ്പെട്ടു നടന്നാണ് ട്രെയിൻ മുന്നോട്ടെടുത്തപ്പോഴെങ്കിലും ഉള്ളിൽ കടക്കാനായത്.

സിഗ്നൽ കാത്ത് കുറേനേരം ഞങ്ങളുടെ വണ്ടിക്ക് വഴിയിൽ കിടക്കേണ്ടിവന്നു. എന്തിനെന്നറിയാതെതന്നെ, നേരിയ തണുത്ത കാറ്റിന്റെ അകമ്പടിയോടെ ഞാനദ്ദേഹത്തെ കൂടുതൽ അറിയുകയായിരുന്നു.

ജൻമിത്വത്തിന്റെ വരദാനത്തിൽ ജനിച്ച് അതിനെതിരെയുള്ള സമരാഗ്നിയെ പാലക്കാടൻ വയലുകളിൽ വിതച്ച വിപ്ലവകാരി. ഒരുപിടി വയറുകൾക്കു നിറയാനായി ഉരിയരി കൊടുക്കുന്നതിനുപകരം അവനവന്റെ അത്യാവശ്യത്തിനുവേണ്ട ഭൂമി ഒഴിയെ മറ്റെല്ലാം വീതിച്ചുകൊടുത്ത ചെറിയ തമ്പ്രാൻ. ആദർശപ്രസ്ഥാനത്തിന്റെ പ്രബുദ്ധതകൾക്കിടയിൽ ആക്രമണത്തിനിരയാകുകയും കാലു നഷ്ടപ്പെടുകയും ചെയ്തു. വളരെ കാലത്തെ ചികിത്സക്കുശേഷം മരക്കാൽ സഹായത്തിനെത്തി. ജ്വലിക്കുന്ന മനസ്സുണ്ടായിട്ടും, ശാരീരികശേഷിയുടെ കുറവുകണ്ട് പ്രസ്ഥാനം കൈയ്യൊഴിഞ്ഞപ്പോൾ മാധവേട്ടന്റെ അനുഭവങ്ങളുടെ അദ്ധ്യായങ്ങൾ ഓർമ്മകൾകൊണ്ടുനിറഞ്ഞു. ഇതിനിടെ ആദർശവതിയായ ഒരുത്തിയെ

ജീവിതപങ്കാളിയുമാക്കി. മൂത്തമകനും ആദർശനിഷ്ഠനായതാണ് ഇന്നദ്ദേഹം നേരിടുന്ന പ്രശ്നം.

ഒരുപാട് തീക്ഷ്ണാനുഭവങ്ങളിലൂടെ കടന്നുവന്ന അദ്ദേഹം, കഴിഞ്ഞ എട്ടുമാസമായി കാണാതായ മകനെപ്പറ്റി പറയുമ്പോൾ ഏറെ വികാരധീനനാകുന്നു.

ഞാനായിരുന്നുവെങ്കിൽ ഇങ്ങനെ സംസാരിക്കാൻ പോലും പറ്റുമോ എന്നോർത്തു പോയി. മാത്രമല്ല, മനസ്സിന്റെയുള്ളിൽ ബിംബമായിക്കിടന്ന ഒരദൃശ്യകഥാപാത്രത്തെ അദ്ദേഹത്തിൽ കണ്ടെത്താനും എനിക്കു കഴിഞ്ഞു.

ഹരജി ഫയൽ ചെയ്തതിനുശേഷം ഉച്ചയോടെ തിരിച്ചെത്താമെന്ന് പറഞ്ഞാണ് അദ്ദേഹം ഇന്നലെ വീട്ടിൽ നിന്ന് ഇറങ്ങിയത്. സന്ധ്യയായിട്ടും എത്താത്തതുകൊണ്ട് വീട്ടുകാർ പരിഭ്രമിക്കും. ഇപ്പോഴാണെങ്കിൽ രാത്രിയുമായി. പാലക്കാട്ട് ഇറങ്ങി ഫ്ളൈഓവർ കടന്ന് ടിക്കറ്റുമെടുത്ത് വരുമ്പോഴേക്കും പഴനി വണ്ടി പോകുമോ എന്നാണദ്ദേഹത്തിന്റെ സംശയം.

എൻജിനോടടുത്ത ഓർഡിനറി കംപാർട്ടുമെന്റായതുകൊണ്ട് കുറെദൂരം പിന്നോട്ട് നടക്കേണ്ടതായും വരും. അദ്ദേഹം പോയി ടിക്കറ്റെടുത്തുവരുമ്പോഴെക്കും വണ്ടികിട്ടുന്ന കാര്യത്തിൽ എനിക്കും സംശയം തോന്നി. പഴനി വണ്ടി പുറപ്പെടുന്ന സമയത്തിനുതന്നെ യാണ് മിക്കവാറും ഞങ്ങളുടെ വണ്ടി സ്റ്റേഷനിലെത്തുക. അങ്ങനെ വന്നാൽ രണ്ടും കല്പിച്ച് ടിക്കറ്റില്ലാതെ തന്നെ അദ്ദേഹ ത്തെ പഴനിവണ്ടിയിൽ കയറ്റാം. അല്ലെങ്കിൽ ഞാൻ ചെന്ന് ടിക്കറ്റ് വാങ്ങിക്കൊടുക്കാം. ഇതൊന്നും മാധവേട്ടനോട് പറഞ്ഞില്ല. ആരെങ്കിലും ആവശ്യപ്പെടാതെതന്നെ സഹായിക്കുന്ന താണല്ലോ യഥാർത്ഥധർമ്മം.

സ്റ്റേഷനിൽ ഇറങ്ങിയപ്പോൾ ആവശ്യങ്ങളുടെ വേലിയേറ്റത്തിൽ സ്വന്തം കാര്യം പ്രാമുഖ്യം നേടിയത് മനഃപൂർവ്വ മാണ്. അല്ലെങ്കിലും വിചാരിക്കുന്ന കാര്യങ്ങളെല്ലാം അതുപോലെ നടക്കാറില്ലല്ലോ ? അങ്ങനെയാണ്, സാവധാനം വണ്ടിയിൽ നിന്നറിങ്ങിയ അദ്ദേഹത്തെ അവഗണിച്ച് വളരെ വേഗത്തിൽ ഞാൻ പുറത്തുവന്നത്. കാറിനുവേണ്ടി വീട്ടിലേക്ക് ഫോൺ ചെയ്യുമ്പോൾ പഴനിയിലേക്കുള്ള കൽക്കരിവണ്ടി പ്ളാറ്റ്ഫോമിൽ നിന്നും നീങ്ങുന്നതു കണ്ടു. മാധവേട്ടൻ തീവണ്ടിയുടെ നൂറുവാര മാത്രം അകലെയാണ്.

ഒന്നു മനസ്സുവെച്ചിരുന്നുവെങ്കിൽ....

ചോദ്യങ്ങൾ ഉയർന്നുവന്നുകൊണ്ടേയിരുന്നു.

പിന്നെ എന്നുമുള്ളതുപോലെ സ്വയം സമാധാനിപ്പിക്കൽ. ആർക്കും ആരോടും സഹതാപമോ അതുപോലുള്ള വികാര ങ്ങളോ ഇല്ലല്ലോ. എല്ലാവരും എല്ലാവരിൽനിന്നും അകലാൻ ശ്രമിക്കുന്നു. ഞാൻ മാത്രം എന്തിന്...?

എങ്കിലും സ്വന്തം ഇഷ്ടം അനുസരിച്ച് പ്രവർത്തിക്കാൻ കഴിവില്ലാതായോ എന്ന സ്ഥിരം ചോദ്യത്തിന്റെ മുമ്പിൽ നിൽക്കുമ്പോൾ മാധവേട്ടൻ നടന്നുവരുന്നതു കണ്ടു. മുന്നിൽപ്പെടാതെ ഒഴിഞ്ഞു മാറിനിന്നു.

വീട്ടിൽ നിന്നും കാറെത്താൻ ഇനിയും സമയമുണ്ട്.

പുറത്തിറങ്ങി ചായകുടിച്ചു വരുമ്പോൾ മുന്നിൽ അദ്ദേഹം.
"വണ്ടി പോയി അല്ലേ ?"

"ഒരു ഓട്ടോ പിടിച്ചുപോകൂ".

"റിക്ഷാക്കും മറ്റും വളരെയധികം ചെലവാകും".

പെട്ടെന്നാണോർമ്മ വന്നത്. ഇരുപത്താറു രൂപ ടിക്കറ്റ് ബാക്കി കിട്ടാത്തതിന് കുണ്ഠിതപ്പെടാത്ത മനുഷ്യൻ ഇപ്പോൾ ഇങ്ങനെ പറയുന്നത് പണം തികയാത്തതുകൊണ്ടാവില്ലേ ? ഒരു പക്ഷേ അത്രയും രൂപ ഉണ്ടായിരുന്നെങ്കിൽ അദ്ദേഹത്തിന് ഓട്ടോറിക്ഷ പിടിച്ചുപോകാമായിരുന്നു.

കൈവിരലുകൾക്ക് വല്ലാത്ത തരിപ്പ്. വിരലുകൾക്ക് കീശയിലേക്ക് പോകാനുള്ള വീർപ്പുമുട്ടൽ; ചുണ്ടുകൾക്ക് സമാധാനിപ്പിക്കാനുള്ള വെമ്പൽ. പക്ഷെ ഏതോ ഗുഹയ്ക്കുള്ളിൽ നിന്നെന്നപോലെ പുറത്തുവന്ന ശബ്ദം വാക്കുകളായത് ഇങ്ങനെയാണ്: "എന്നാൽ സ്റ്റേഷനിൽ ഇരുന്ന് രാവിലെ പോകൂ".

"അതെ. അതേ രക്ഷയുള്ളു. ആട്ടെ, ഒരു ചായ കുടിക്കാൻ വരുന്നോ ?"

"ഇല്ല എന്റെ കാറ് ഇപ്പോഴെത്തും" എന്നു പറഞ്ഞുകൊണ്ട് നീങ്ങുമ്പോൾ ഓർത്തു: എനിക്കദ്ദേഹത്തെ ചായ കുടിക്കാൻ വിളിക്കാൻ പോലും തോന്നിയില്ലല്ലോ.

ഇത്ര നിസ്സാരകാര്യത്തിനുപോലും ഒരു മനുഷ്യനെ സഹായിക്കാതിരിക്കാൻ മാത്രം ഞാൻ അധ:പതിച്ചിരിക്കുന്നു; അനുബന്ധമായി എന്നത്തേയും പോലെ മുടന്തൻ ന്യായവാദങ്ങളും. കൂട്ടത്തിൽ ഒന്നുകൂടി, പഴനിവണ്ടി സമയത്തിനു പോയത് എന്റെ തെറ്റല്ലല്ലോ.

•

---

വായനക്കാരോട്

*വാക്കറിവി* ലെ രചനകളെക്കുറിച്ചുള്ള വിമർശനാത്മകമായ പ്രതികരണങ്ങൾ ക്ഷണിക്കുന്നു.

മാസിക മെച്ചപ്പെടുത്തുന്നതിനുവേണ്ട സർഗ്ഗാത്മകമായ നിർദ്ദേശങ്ങൾ അറിയിക്കുമല്ലോ. സ്തുതി ഒഴിവാക്കുക.

- പത്രാധിപർ

---

പുസ്തകം-വീണ്ടെടുക്കൽ

# ആത്മത്യാഗത്തിന്റെ അക്ഷരസാന്നിദ്ധ്യം

**രാജേഷ്. കെ. പി**

"സൃഷ്ടിച്ചെടുക്കപ്പെട്ട പൊതു അഭിപ്രായം", പുസ്തകങ്ങൾക്കാണ് നന്നായി ചേരുക. വായനക്കാരന് ഈ അഭിപ്രായ പരിവേഷം ലഭിച്ച രചനകൾ വാങ്ങാതിരിക്കാനും തരമില്ല. പിൻബലങ്ങളില്ലാതെ ആഴമുള്ള രചനകൾ അവയുടെ വ്യക്തിത്വം കൊണ്ട് തന്നെ വരവറിയിച്ചിട്ടില്ലെന്നല്ല. പക്ഷെ നമ്മുടെ ഷെൽഫുകളിൽ നിത്യസാന്നിദ്ധ്യമാവേണ്ടതും വായനാസ്പർശം ഏറ്റുവാങ്ങേണ്ടതുമായ മിക്ക രചനകളും ചില അനുഗ്രഹീത വായനക്കാരിൽ മാത്രം നിലനിൽക്കുന്നുവെന്നതാണ് യാഥാർത്ഥ്യം. ശ്രീ പോഞ്ഞിക്കര റാഫിയും ശ്രീമതി സെബീന റാഫിയും ചേർന്നു രചിച്ച 'ശുക്രദശയുടെ ചരിത്രം' അത്തരമൊരു കനപ്പെട്ട കൃതിയാണ്. നമ്മുടെ ചരിത്രധാരണകളെ മനോഹരമായി പൊളിച്ചുപണിത് നമ്മെ വിസ്മയിപ്പിക്കുന്ന കൃതി. ശാരീരികവും മാനസികവുമായ കഠിന തളർച്ചകളെ നേരിട്ട്, വർഷങ്ങളോളം പഠനം നടത്തി റാഫി ദമ്പതിമാർ നമുക്ക് സമ്മാനിച്ച ഈ 'നൂതന ചരിത്രം ബഹുഭൂരിഭാഗം ചരിത്ര വിദ്യാർത്ഥികൾക്കും അന്യമാണ്.

ഇന്ത്യാ ചരിത്രത്തിൽ ഏറെ ശാസ്ത്രീയമായും, പ്രത്യയശാസ്ത്രപരമായ താൽപ്പര്യങ്ങളുടെ വളച്ചൊടിക്കലുകൾക്ക് വിധേയമായി വിലക്ഷണമായും, ഇന്നും ചർച്ച ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന ഭാഗമാണ് ആര്യൻ ജനതയും ആര്യൻ അധിനിവേശവും. കൊസാംബി, ബാഷാം, റൊമീലാഥാപ്പർ തുടങ്ങിയ ചരിത്രകാരൻമാരും ചരിത്രകാരികളും രേഖപ്പെടുത്തിയ വഴികളിലൂടെ സഞ്ചരിച്ച ചരിത്രവിദ്യാർത്ഥിക്കും വിജ്ഞാനകുതുകിയായ സാധാരണക്കാരനും ആര്യൻ സംസ്കാരമെന്നത് ഏറ്റവും പഴക്കംചെന്ന സംസ്കാരിക രൂപവും ഋഗ്വേദമെന്നത് പ്രധാന ഉപാദാനവുമാകുന്നു. എന്നാൽ ആര്യവംശത്തിനു മുൻപ് ഒരു സൈന്ധവ നാഗരികത ഉണ്ടായിരുന്നുവെന്നും, ഋഗ്വേദത്തിനും സഹസ്രാബ്ദങ്ങൾക്കു മുമ്പ് രൂപംകൊണ്ടതാണ് അഥർവ്വവേദമെന്നും ഒരു ചരിത്രയാഥാർത്ഥ്യമായി അവതരിപ്പിക്കുകയാണ് റാഫി ദമ്പതിമാർ. പുരാവസ്തുക്കളെ പ്രാമാണികമാക്കുമ്പോൾ അത് ഭാഗികചരിത്രമേ ആകുകയുള്ളൂ എന്ന ബോധവും ഋഗ്വേദഋഷിമാരാൽ പ്രകീർത്തിക്കപ്പെടുന്നതാണ് പൂർവ്വസൂരികൾ ആര് എന്ന ചോദ്യവും. എല്ലാറ്റിനുമുപരി അക്കാദമികമോ ചായ്‌വുകളോ ഇല്ലാത്ത സത്യസന്ധമായ ചരിത്രാന്വേഷണവുമാണ് അവരെ ഈ പഠനത്തിലെത്തിച്ചത്-റാഫി മുഖവുരയിൽ കുറിച്ചതുപോലെ "ശുക്രാചാര്യരുടെ മനുഷ്യസ്നേഹാർദ്രമായ ദർശനങ്ങളിലും അനുഗ്രഹപ്രസാദങ്ങളിലും കൂടി സൈന്ധവജനങ്ങൾ മഹനീയമായ

ശുക്രദശ രൂപപ്പെടുത്തിക്കൊണ്ടുവന്നതിന്റെയും ബൃഹസ്പതിയുടെ നേതൃത്വത്തിൽ അധിനിവേശക്കാരായ 'ആര്യജനങ്ങൾ' ആ ശുക്രദശ കുഴിച്ചുമൂടിയതിന്റേയും ചരിത്രം.''

ശുക്രദശയുടെ ചരിത്രം രണ്ട് വാല്യങ്ങളിൽ നാല് ഭാഗങ്ങളായി കൊടുത്തിരിക്കുന്നു. ഇവിടെ 'അഥർവ്വവേദവും ഋഗ്വേദവും' 'നഗരയുഗവും വേനവധവും' എന്നീ രണ്ട് ഭാഗങ്ങൾ ഉൾക്കൊള്ളുന്ന ഒന്നാം വാല്യത്തെക്കുറിച്ചാണ് പറയുന്നത്. പുരാതനമായ സൈന്ധവരാഷ്ട്രത്തിന്റെ ഭാഗമായ ഹരിയൂപിയാണ് ഹാരപ്പ. അലക്സാണ്ടർ കണ്ണിംഗ്ഹാം ഹാരപ്പായുടെ സമീപപ്രദേശങ്ങളിൽ നിന്ന് കണ്ടെത്തിയ പുരാതനമുദ്രകൾ സൈന്ധവ വ്യാപാരികളുടേതെന്ന് തിരിച്ചറിഞ്ഞിരുന്നു. ഗ്രാമയുഗത്തിൽ നിന്നും നഗരയുഗത്തിലേക്കുള്ള പരിവർത്തനത്തോടൊപ്പം സൈന്ധകാലത്തെ പൂർവ്വസപ്തർഷി കുലങ്ങൾ കൈത്തൊഴിലുകാരും, കൃഷിക്കാരും കച്ചവടക്കാരും കാവൽക്കാരും പുരോഹിതൻമാരും ആയി മാറുകയും ഇവർ പിന്നീട് നാലു ജാതികളാവുകയുമാണ് ഉണ്ടായത്. ആര്യാധിനിവേശത്തിന് മുൻപ് സൈന്ധവനാഗരികതയിലെ പ്രധാന വിഭാഗങ്ങളായിരന്നു പരസ്പരം പോരടിച്ചിരുന്ന സുരപാനികളായ അംഗിരസ്സ് കുലവും പുലസ്ത്യകുലവും. ഇതിൽ അംഗിരസ്സനായ ബൃഹസ്പതിയുടെ 'ക്ഷത്രിയ'മുന്നണി ഒറ്റപ്പെട്ടുപോയി. ആ ഒരു അവസ്ഥയിലാണ് കുതിരകളും ഇരുമ്പായുധങ്ങളുമുള്ള ആര്യൻമാരുടെ വരവ്. സ്വാഭാവികമായും ബൃഹസ്പതിയുടെ നേതൃത്വത്തിലുള്ള അംഗിരസ്സ്കുലം അവരെ സ്വാഗതം ചെയ്തു. അങ്ങിനെ ബൃഹസ്പദി 'ദേവഗുരുവായി ചരിത്രത്തിൽ' പ്രതിഷ്ഠിക്കപ്പെടുകയും ഇന്ത്യയിലെ 'പ്രതി സംസ്ക്കാര ചരിത്രത്തിന്റെ 'സ്രഷ്ടാവായി ത്തീരുകയും ചെയ്തു.

സൈന്ധവജനങ്ങളിൽ നിന്നുപോയ ക്ഷത്രിയ വംശങ്ങളായ സൂര്യവംശവും (പൂർവ്വസപ്തർഷികുലത്തിൽപ്പെട്ട മരീചി കുലം) ചന്ദ്രവംശവും (അത്രികുലം) ബൃഹസ്പദിക്ക് പിന്നിലുണ്ടായിരുന്നു. ആര്യാധിനിവേശം അനേകം ഗോത്രങ്ങൾ നൂറ്റാണ്ടുകളായി നടത്തിയതായിരുന്നു. 'ആദിത്യൻമാർ', രുദ്രൻമാർ, വസുക്കൾ, അശ്വനികുമാരൻമാർ എന്നിവരെല്ലാം തന്നെ ഒരുപക്ഷെ നൂറ്റാണ്ടുകളിലൂടെ ഇന്ത്യയിലെത്തച്ചേർന്ന ആര്യൻജനതയുടെ ഗോത്രപിതാക്കൻമാരാണെന്ന് റാഫി ചൂണ്ടിക്കാട്ടുന്നു. ഹാരപ്പൻ ജനതയിലെ പൂർവ്വ സപ്തഋഷിമാരായി കണക്കാക്കപ്പെടുന്നു. ഭൃഗു, അംഗിരസ്സ്, മരീചി, അത്രി, വസിഷ്ഠൻ, പുലസ്ത്യൻ പുലഹൻ എന്നിവരിൽ ആദ്യ അഞ്ച് കുലങ്ങളും ആര്യൻമാരുമായി സന്ധിചെയ്തു. അവരോടൊപ്പം പുതുതായി വിശ്വാമിത്രഗോത്രവും വാമദേവഗോത്രവും ചേർന്നപ്പോൾ നൂതന സപ്തർഷിമാരായി. പുലസ്ത്യ പുലഹൻമാർ അവസാനംവരെ ചെറുത്തുനിൽക്കുകയും ഒടുവിൽ പലായനം ചെയ്യുകയും ചെയ്തു. പൂർവ്വ സപ്തർഷിമാരിൽ (ഹാരപ്പ) ദൃഗു അംഗിരസ്സാദികളുടെ അഥർവ്വവേദ സൂക്തങ്ങൾ പിന്നീട് സൈന്ധവ പാരമ്പര്യത്തിൽപ്പെട്ട ഗോത്രങ്ങളാവാം

സംസ്കൃതഭാഷയിലേക്ക് പരിഭാഷപ്പെടുത്തിയത് എന്ന് റാഫി കരുതുന്നു. അഥർവ്വവേദത്തിന്റെ ഉള്ളടക്കത്തെന്റെ പഴക്കവും പുതിയ ഭാഷയും തമ്മിലുള്ള വൈരുദ്ധ്യം ചൂണ്ടിക്കാട്ടിയ മക്ഡൊണാലിന്‍ വാദം ഇതിനു പിൻബലമായി അദ്ദേഹം എടുത്തു പറയുന്നു. മാത്രമല്ല ഗ്രാമയുഗം, നഗരയുഗം നഗരയുഗത്തിന്റെ വിനാശം എന്നിങ്ങനെ വ്യത്യസ്തങ്ങളായ മൂന്നു കാലഘട്ടങ്ങൾ അഥർവ്വത്തിലുള്ളപ്പോൾ നഗരയുഗത്തിന്റെ വിനാശം മാത്രമാണ് ഋഗ്വേദത്തിലുള്ളതെന്നും അപ്പോൾ അഥർവ്വ വേദം അവസാനിക്കുന്നിടത്ത് ഋഗ്വേദം ആരംഭിക്കുന്നുവെന്നുള്ള ഒരു വാദവും ഗ്രന്ഥകാരൻ മുന്നോട്ടുവെയ്ക്കുന്നു. 'ഋഷിരൂപങ്ങളും അഥർവ്വവേദവും' 'അഥർവ്വവേദം – മൂന്ന് കാലഘട്ടങ്ങൾ' എന്നീ അദ്ധ്യായങ്ങളിലെ വസ്തുനിഷ്ഠമായ വിശകലനങ്ങൾ ഈ വാദഗതിക്ക് ആക്കം നൽകുന്നുണ്ട്.

ഭൃഗുവംശജനായ ശുക്രന്റെ നേതൃത്വത്തിലുള്ള വിപ്ളവത്തെക്കുറിച്ചും ജാതിവ്യവസ്ഥയുടെ ആവിർഭാവത്തെക്കുറിച്ചും വിശദമായി പ്രതിപാദിക്കുന്ന രണ്ടാം ഭാഗമാണ് 'നഗരയുഗവും വേനവധവും'. സൈന്ധവ ജനവിഭാഗത്തിലെ ഗോത്രങ്ങൾ, അവയുടെ നരവംശം, അവ പിന്നീട് ജാതീയമായി എങ്ങിനെ പരിണമിച്ചു എന്നതും മനുസ്മൃതി ഉടൽകൊണ്ടതും, ചാതുർവർണ്ണ്യ വ്യവസ്ഥയിൽ മഹാഭാരതം രചിക്കപ്പെട്ടതും ഇവിടെ ചർച്ചക്ക് വിധേയമാകുന്നു. ഭൗതികാവശിഷ്ടങ്ങളെ പിൻപറ്റിയും തനിക്കു മുൻപേ കടന്നുപോയ ചരിത്രകാരൻമാരുടെ വാദങ്ങളെ അടിസ്ഥാനമാക്കിയും നടത്തുന്ന സാധാരണ ചരിത്രാപഗ്രഥന സാമ്പ്രദായങ്ങളിൽ നിന്ന് വ്യത്യസ്തമായി കാര്യകാരണങ്ങൾ ബന്ധങ്ങൾ മാത്രം അവലംബിച്ച് ഭാവനാവിലാസങ്ങളിൽ മുഴുകാതെ റാഫി ഖനനം ചെയ്തെടുത്ത നമ്മുടെ യഥാർത്ഥ പൂർവ്വസൂരികളായ സൈന്ധവരുടെ നാഗരിക ചരിത്രം, ചരിത്രപഠനശാഖക്ക് നിസ്തുലമായ സേവനമാണ് നൽകിയിട്ടുള്ളത്. ഇന്ത്യാചരിത്രത്തെക്കുറിച്ച് നടത്തുന്ന ഏതൊരു പഠനത്തിനും റാഫിയുടെ ഗ്രന്ഥം ആമുഖമാണ്. അഥവാ അതിൽ നിന്നാണ് നാം ആര്യൻമാരിലേക്കും മറ്റു കാലഘട്ടങ്ങളിലേക്കും കടന്നുചെല്ലേണ്ടത്.

ശുക്രദശയുടെ ചരിത്രം പൂർണ്ണമാകുന്നത് രണ്ടാം വാല്യത്തിലാണ്. പക്ഷെ നിർഭാഗ്യകരമെന്ന് പറയട്ടെ അച്ചടിമഷി പുരളാൻ ആ കയ്യെഴുത്ത് പ്രതിക്ക് ഇനിയും കഴിഞ്ഞിട്ടില്ല. ശുക്രദശയുടെ ചരിത്രത്തിന്റെ ഒന്നാം വാല്യം പുനഃപ്രസിദ്ധീകരിക്കേണ്ടതിന്റെയും ആളുകളത് വായിച്ച് ഒരു പുതിയ ചരിത്രബോധം ഉൾക്കൊള്ളുന്നതിന്റെയും അതോടൊപ്പം രണ്ടാം വാല്യം അച്ചടിക്കേണ്ടതിന്റെയും ആവശ്യകത, ചരിത്രത്തോടും ചരിത്ര നിരൂപണത്തിനായി ജീവിതം മാറ്റിവെച്ച രണ്ട് ആത്മാക്കളോടും നാം ചെയ്യേണ്ട കൃതജ്ഞതയും കടമയുമാണ്.

•

---

**ശുക്രദശയുടെ ചരിത്രം**

**പോഞ്ഞിക്കര റാഫി/സെബീന റാഫി**

**ഡി.സി.ബുക്സ്**





**2007 April**
**Vakkarivu Monthly Volume No. 1 Issue No. 1**
**KERMAL 12431/11/1/2005-TC**

**Rs.10.00**

പോഞ്ഞിക്കര റാഫി-സെബീനറാഫി എന്നിവരുടെ *ശുക്രദശയുടെ ചരിത്രത്തിൽ നിന്ന്*......

..................പുലസ്ത്യ-പുലഹ കുലത്തിൽപ്പെട്ടവരാകട്ടെ യുദ്ധത്തിൽ മരണം വരിക്കുകയും, പരാജയപ്പെട്ട് വനങ്ങളിലും ഇന്ത്യയുടെ തെക്കൻ പ്രദേശങ്ങളിലും അഭയം തേടുകയോ ചെയ്തതല്ലാതെ, ആര്യന്മാർക്ക് കീഴടങ്ങി ജീവിക്കാൻ ഇച്ഛിച്ചില്ല. തങ്ങളുടെ ആജന്മ വൈരികളായ ആ പുലസ്ത്യകുലത്തെയും പുലഹകുലത്തെയും ആര്യന്മാർ സ്വീകരിക്കുകയും ചെയ്യുമായിരുന്നില്ല. ആര്യന്മാർ അവരുടേതായ രണ്ടു ഗോത്രങ്ങളെ തൽസ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കുകയും ചെയ്തു-വിശ്വാമിത്രഗോത്രവും; വാമദേവഗോത്രവും. അങ്ങനെ പൂർവ്വസപ്തർഷിമാരുടെ അഞ്ചു കുലങ്ങളും ആര്യന്മാരുടെ രണ്ടു കുലങ്ങളും ചേർന്നതാണ് നൂതന സപ്തർഷികുലങ്ങൾ.

നൂതനസപ്തർഷി കുലങ്ങളിൽപ്പെട്ടവരാണ് ഋഗ്വേദരചയിതാക്കളെന്ന് സൂചിപ്പിച്ചുവല്ലോ. തുടർന്നുള്ള പര്യാലോചനക്ക് ആവശ്യമായതുകൊണ്ട് മുമ്പ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പോഞ്ഞിക്കര റാഫിയുടെ ഒരു ലേഖനത്തിൽ നിന്ന് പ്രസക്തമായ ഭാഗവും ഒരു പട്ടികയും ഇവിടെ ചേർക്കുന്നു. `ഋഗ്വേദസംഹിത പത്തു മണ്ഡലങ്ങളായിട്ടാണ് വിഭജിച്ചിരിക്കു ന്നതെന്നു കാണാം. അവയിൽ രണ്ടു മുതൽ എട്ടുവരെയുള്ള മണ്ഡലങ്ങളിൽ പ്രസ്തുത സപ്തർഷികുലങ്ങളിലെ ഓരോ കുലത്തിന്റെയും സൂക്തങ്ങൾ പ്രത്യേക മായിട്ടാണ് സഞ്ചയിച്ചിരിക്കുന്നത്. ഒന്നും ഒമ്പതും പത്തും മണ്ഡലങ്ങളിലാകട്ടെ, വിവിധ ഋഷികുലങ്ങളിലെ ഋഷിമാരുടെ സൂക്തങ്ങൾ പൊതുവായും സഞ്ചയിച്ചിരിക്കുന്നു. എന്നിരിക്കെ, ഭൃഗു-അംഗിരസ്സാദികളായ പൂർവ്വ സപ്തർഷിമാരുടെയും വിശ്വാമിത്ര-വാമദേവന്മാർ വരെയുള്ള നൂതന സപ്തർഷിമാരുടെയും പേരുകളും അവർ തമ്മിലുള്ള ബന്ധവും അവരുടെ കുലങ്ങളും, ഋഗ്വേദസംഹിതയിൽ അവരുടെ സൂക്തങ്ങൾ സഞ്ചയിച്ചിരിക്കുന്ന ക്രമവും-ഒരു പട്ടികയുടെ രൂപത്തിൽ താഴെ ചേർക്കുന്നത് ചരിത്രജിജ്ഞാസുക്കൾക്ക് പ്രയോജനകരമാകുമെന്നു കരുതുന്നു.

| സൈ. കാലത്തെ പൂർവ്വ സപ്തർഷിമാർ | ബന്ധം | ആ. കാലത്തെ നൂതന സപ്തർഷിമാർ | കുലം | ഋഗ്വേദം മ. ക്രമം |
|---|---|---|---|---|
| 1. ഭൃഗു | പ്രപൗത്രൻ | ജമദഗ്നി | ഭൃഗുകുലം | 2 |
| 2. അംഗിരസ്സ് | ,, | ഭരദ്വാജൻ | അംഗിരസ്സുകുലം | 6 |
| 3. മരീചി | ,, | കണ്വൻ | കണ്വകുലം | 8 |
| 4. അത്രി | ,, | അത്രി | അത്രികുലം | 5 |
| 5. വസിഷ്ഠൻ | ,, | വസിഷ്ഠൻ | വസിഷ്ഠകുലം | 7 |
| 6. പുലസ്ത്യൻ | ഇല്ല | വിശ്വാമിത്രൻ | വിശ്വാമിത്രകുലം | 3 |
| 7. പുലഹൻ | ,, | വാമദേവൻ | വാമദേവകുലം | 4 |
| | | | പല കാലങ്ങളിലെയും പല ഋഷിമാർ ചേർന്ന് | 1, 9, 10 |

Printed, Published, Owned & Edited by Manoj
Printed at Ess Pee Kay Printers, Kollengode, Palakkad-Dt., Kerala. Pin : 678 506.

**2007 April**
**Vakkarivu Monthly Volume No. 1 Issue No. 1**
**KERMAL 12431/11/1/2005-TC**

**Rs.10.00**

പോഞ്ഞിക്കര റാഫി-സെബീനറാഫി എന്നിവരുടെ *ശുക്രദശയുടെ ചരിത്രത്തിൽ നിന്ന്*......

................പുലസ്ത്യ-പുലഹ കുലത്തിൽപ്പെട്ടവരാകട്ടെ യുദ്ധത്തിൽ മരണം വരിക്കുകയും, പരാജയപ്പെട്ട് വനങ്ങളിലും ഇന്ത്യയുടെ തെക്കൻ പ്രദേശങ്ങളിലും അഭയം തേടുകയോ ചെയ്തതല്ലാതെ, ആര്യന്മാർക്ക് കീഴടങ്ങി ജീവിക്കാൻ ഇച്ഛിച്ചില്ല. തങ്ങളുടെ ആജന്മ വൈരികളായ ആ പുലസ്ത്യകുലത്തെയും പുലഹകുലത്തെയും ആര്യന്മാർ സ്വീകരിക്കുകയും ചെയ്യുമായിരുന്നില്ല. ആര്യന്മാർ അവരുടെതായ രണ്ടു ഗോത്രങ്ങളെ തൽസ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കുകയും ചെയ്തു-വിശ്വാമിത്രഗോത്രവും; വാമദേവഗോത്രവും. അങ്ങനെ പൂർവ്വസപ്തർഷിമാരുടെ അഞ്ചു കുലങ്ങളും ആര്യന്മാരുടെ രണ്ടു കുലങ്ങളും ചേർന്നതാണ് നൂതന സപ്തർഷികുലങ്ങൾ.

നൂതനസപ്തർഷി കുലങ്ങളിൽപ്പെട്ടവരാണ് ഋഗ്വേദരചയിതാക്കളെന്ന് സൂചിപ്പിച്ചുവല്ലോ. തുടർന്നുള്ള പര്യാലോചനക്ക് ആവശ്യമായതുകൊണ്ട് മുമ്പ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പോഞ്ഞിക്കര റാഫിയുടെ ഒരു ലേഖനത്തിൽ നിന്ന് പ്രസക്തമായ ഭാഗവും ഒരു പട്ടികയും ഇവിടെ ചേർക്കുന്നു. 'ഋഗ്വേദസംഹിത പത്തു മണ്ഡലങ്ങളായിട്ടാണ് വിഭജിച്ചിരിക്കുന്നതെന്നു കാണാം. അവയിൽ രണ്ടു മുതൽ എട്ടുവരെയുള്ള മണ്ഡലങ്ങളിൽ പ്രസ്തുത സപ്തർഷികുലങ്ങളിലെ ഓരോ കുലത്തിന്റെയും സൂക്തങ്ങൾ പ്രത്യേക മായിട്ടാണ് സഞ്ചയിച്ചിരിക്കുന്നത്. ഒന്നും ഒമ്പതും പത്തും മണ്ഡലങ്ങളിലാകട്ടെ, വിവിധ ഋഷികുലങ്ങളിലെ ഋഷിമാരുടെ സൂക്തങ്ങൾ പൊതുവായും സഞ്ചയിച്ചിരിക്കുന്നു. എന്നിരിക്കെ, ഭൃഗു-അംഗിരസ്സാദികളായ പൂർവ്വ സപ്തർഷിമാരുടെയും വിശ്വാമിത്ര-വാമദേവന്മാർ വരെയുള്ള നൂതന സപ്തർഷിമാരുടെയും പേരുകളും അവർ തമ്മിലുള്ള ബന്ധവും അവരുടെ കുലങ്ങളും, ഋഗ്വേദസംഹിതയിൽ അവരുടെ സൂക്തങ്ങൾ സഞ്ചയിച്ചിരിക്കുന്ന ക്രമവും-ഒരു പട്ടികയുടെ രൂപത്തിൽ താഴെ ചേർക്കുന്നത് ചരിത്രജിജ്ഞാസുക്കൾക്ക് പ്രയോജനകരമാകുമെന്നു കരുതുന്നു.

| സൈ. കാലത്തെ പൂർവ്വ സപ്തർഷിമാർ | ബന്ധം | ആ. കാലത്തെ നൂതന സപ്തർഷിമാർ | കുലം | ഋഗ്വേദം മ. ക്രമം |
|---|---|---|---|---|
| 1. ഭൃഗു | പ്രപൗത്രൻ | ജമദഗ്നി | ഭൃഗുകുലം | 2 |
| 2. അംഗിരസ്സ് | ,, | ഭരദ്വാജൻ | അംഗിരസ്സുകുലം | 6 |
| 3. മരീചി | ,, | കണ്വൻ | കണ്വകുലം | 8 |
| 4. അത്രി | ,, | അത്രി | അത്രികുലം | 5 |
| 5. വസിഷ്ഠൻ | ,, | വസിഷ്ഠൻ | വസിഷ്ഠകുലം | 7 |
| 6. പുലസ്ത്യൻ | ഇല്ല | വിശ്വാമിത്രൻ | വിശ്വാമിത്രകുലം | 3 |
| 7. പുലഹൻ | ,, | വാമദേവൻ | വാമദേവകുലം | 4 |
| | | | പല കാലങ്ങളിലെയും പല ഋഷിമാർ ചേർന്ന് | 1, 9, 10 |

Printed, Published, Owned & Edited by Manoj
Printed at Ess Pee Kay Printers, Kollengode, Palakkad-Dt., Kerala. Pin : 678 506.